THE
CHURCH WEEKLY

Vol. VI | SUNDAY 27th JANUARY 1952 | PRICE 2 ANNAS PER COPY | NO. 3

# TOWARDS A SPIRITUAL REVIVAL IN THE ORTHODOX CHURCH OF INDIA

## A FEW PRACTICAL SUGGESTIONS.

(Rev. Dn. Munduvel V. George M. A. BD.)

II

### (5) Children for Christ & His Church.

In such a paper as this, it is hardly possible not to mention the importance of the *Sunday School.* Thanks to the good work of Rev. Fr. K. David, we have very good Sunday Schools in many of our Churches. He himself would agree with me, however, when I say that there is a lot of room for improvement. I am of the opinion that, while trying to teach the Orthodox faith, we should make an attempt to be associated with the International Sunday School Union, use its curriculum as much as possible and try to create an *ecumenical attitude* in the minds of the children so that we may no more be isolationists. If more people are leaving our Church than any other, it is primarily because we do not teach the superiority of our faith in comparison with the Roman and the Protestant faiths. More-over, we do not move with the times. We try to live on the Capital earned for us by our fathers. When the Capital is exhausted we will find ourselves carrying a heavy burden of debt. The way out is constructive thinking starting at the level of the SundaySchool and growing steadily as the years pass by. In the words of Solomon the Wise, "Train up a child in the way he should go: and when he is old, he will not depart from it." (Prov 22:6). The way our children should grow up is the Christian way, as much as we can see it. The Sunday School must open the eyes of the children to look for the Christian way in the Bible, in the history of the Church, in the stories of the Mission fields, in the lives of the saints of all main branches of the Christian Church, being mindful of the fact that their eyes are mostly on their parents, teachers and fellowstudents rather than on these remote stories and persons.

### (6) Concerning our Church Service & the Liturgy.

My sixth point is concerning our liturgy, the beauty of our *Church service*, the need of well-trained choir in the churches and an aesthetic sense that we are miserably lacking. Although we have candles, colourful gowns and processions, beautiful chantings and many other things that should make our service appealing to the Oriental mind, the lack of order that is typical of us is really appalling. When the Byzantine Church extended its Missionary activities far and near, she found it necessary to translate the liturgy to the new languages before translating the Bible. When Russia became nominally converted to Christianity in the tenth century, she got the liturgy translated to the Slovic tongue before getting anything else translated. We in India have many provincial languages to which we should carry the Gospel and one way to do it is to carry it through our Holy Communion Service in various Indian languages. We may just as well start it in our Church in Coimbatore, inviting Tamil speaking inhabitants to our Church while we have the Holy Quarbana in Tamil. But the present disharmony and disorder in the Church service have to be eradicated if it is to be attractive, praiseworthy and celestial.

### (7) Financial aspects.

My last point is concerning the *Financial side* of our Church. If we can manage to centralize our finances atleas in such a way as to equalize the salary or income of the priests, lay workers and other full time servants, we have passed a colossal hurdle in the way of our progress. 'From each one according to his ability and to each one according to his need' is what I mean when I use the word 'equalize'. At the present juncture, when we are probably losing Nenthraveli, Pazhaya Seminary, M. D. Seminary and many of our Churches, we have to make an all out effort to increase our budget and make our people atleast tithers. If we have faith we will see the mountains disappearing from our path one after another. As Hudson Taylor said, "God's work done in God's ways will never lack God's supplies." If the whole world and the fullness thereof belongs to God and we be-

long to Him, then there is no need of fearing that lack of finances will be an insuperable difficulty. But there should be exact accounts, auditors, Balance Sheets and everything else that makes the whole affair business-like. It is unfortunate that our Metropolitans do not have well-qualified secretaries to answer the letters and to do correspondence with friends of the Church far and near. Organization, punctuality, business-likeness etc. are not to make the Church dead and formal, but to give a form to the dynamism with in the Church. These will guard the revival from becoming superfluous and superficial.

These seven points I have mentioned in this paper, do by no means exhaust the various aspects where revival is needed. We need an awakening fron top to bottom to cope with the new situation that has arisen in India and inour Church. We should pray like David of old, "Wilt thou not revive us again: that thy people may rejoice in Thee?" (Ps. 85:6). Moreover, each of us must be convinced of the unfailing love of God in such a way that each can say with courage. "Though I walk in the midst of trouble, thou wilt revive me." (Ps. 138:7). God is eager to use us for making the unique Revelation of Himself in Christ known in India and abroad. He wants to do in through the exemplary lives of us Christians. He wants to transform every Orthodox Christian into a beacon light set in the dark and corrupt world in which we live. He wants us to produce new hymns, new books and new witnesses for His glory. He wants us to open new work in new Mission fields. May I hope that H. H. the Catholicos will call the whole Church to a period of fasting and prayer, heart-searching and confession, consecration and high Christian living, sacrificial giving and selfless service. May I hope that everyyone of us will do our humble part to be awakened and to awaken the Church from the long slumber/ of the past centuries. May the Lord kindle in us the fire of the Holy Spirit that it will set the whole Church on fire and make it a power to be reckoned with in India.

### Prayer for Revival

"O Lord, revive thy work in the midst of the years, in the midst of the years make known; in wrath remember mercy" (Hab. 3: 2). Enable us O Lord to bring harmony where there is discord, love where there is hatred, reconciliation where there is conflict, light where there is darkness, sight where there is blindness, health where there is sickness, enlightenment where there is illiteracy, plenty where there is poverty, joy where there is sorrow, peace where there is war and goodwill where there is suspicion. Make us torch-bearers of Thy Gospel and give us grace, O God, our Father, to accomplish everything that we are destined to do in such a Church as ours, placed in such a land as India. Hear our prayer for Christ's sake, Amen.

---

# വി. കുർബാന

(ദിവ്യശ്രീ എം. റ്റി. ഇട്ടീര മല്പാൻ)

### ബലിപീഠത്തിന്മേൽ അർപ്പിക്കപ്പെടുന്നു.

വി: സ്ഥലത്തു വെച്ചാണു് വി: ക്രൂദാശകൾ നടത്തപ്പെടുന്നതു. മനുഷ്യാവതാരം ചെയ്ത ദൈവത്തിന്റെ ശരീരത്തിൽക്കൂടെ കൃപയും സത്യവും വെളിപ്പെട്ടു. അപ്രകാരം തന്നെ കൃപാമാർഗ്ഗങ്ങളായ വി: ക്രൂദാശകളും മ്ശീഹായുടെ ശരീരത്തിന്റെ സ്ഥാനം അർഹിക്കുന്ന പള്ളിയിൽ വെച്ചു് പള്ളിയിൽ വി: ത്രോണോസിന്മേൽ നടത്തപ്പെടുന്നു വി: മൂറോൻ കൊണ്ടു ക്രൂദാശ ചെയ്യപ്പെട്ട തബലൈത്താ വെച്ചിട്ടു് അതിന്മേലത്രെ വി: കുർബാന അനുഷ്ഠിക്കപ്പെടുന്നതു്. പള്ളിക്രൂദാശ തബലൈത്താക്രൂദാശ മുതലായവ സ്ഥാപന ക്രൂദാശകളാകുന്നു. സ്ഥാപനക്രൂദാശകൾ പ്രധാനാചാര്യന്മാരാൽ നടത്തപ്പെടുന്നു. ഇപ്രകാരം ബലിപീഠത്തിന്മേൽ അല്ലാതെ നടത്തപ്പെടുന്ന ഒരു സമ്പ്രദായം മലങ്കര സഭയിൽ നടപ്പായുള്ളതു നീക്കിക്കളയുവാൻ പ്രാർത്ഥിക്കാം. ആ പതിവിനും കാരണമില്ലാതില്ല. യഹൂദായ കാനോൻ 1-ാം അദ്ധ്യായം 6-ാം വാക്യത്തിൽ "വിഷമകാലം നേരിടുകയും പള്ളി ക്രൂദാശ ചെയ്‌വാൻ കഴിയാതെ വരികയും ചെയ്താൽ ക്രൂദാശ ചെയ്യപ്പെടാത്ത പള്ളിയിൽ ക്രൂദാശ ചെയ്യപ്പെട്ട തബലൈത്താ വെച്ചു് കുർബാന അനുഷ്ഠിപ്പാൻ പട്ടക്കാർക്കു ഞങ്ങൾ അനുവദിക്കുന്നു." എന്നു പറഞ്ഞിരിക്കുന്നു. ഇതു ഒരു ഔചിത്യ നിയമമാണു്. ഇതു സാക്ഷാൽ നിയമമായിതീർന്നിരിക്കുകയാണു്. ഇന്നു മലങ്കര സഭയിൽ ക്രൂദാശ ചെയ്യപ്പെടാത്ത പള്ളികൾ ക്രൂദാശ ചെയ്യപ്പെട്ട പള്ളികളെക്കാൾ കൂടുതലല്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. വി. ബലിപീഠം മിശിഹായുടെ കബറിന്റെ ദൃഷ്ടാന്തമായിട്ടാണിരിക്കുന്നതു്. വി. ക്രൂദാശമൂലം പ്രധാനാചാര്യൻ അതിനെ മ്ശീഹായുടെ കബറാക്കിത്തീർക്കുന്നു. മ്ശിഹായുടെ കബറിൽ—പള്ളിയിൽ—വി. സഭയിൽ—പറുദൈസായിൽ അത്രെ വിശ്വാസികളായി മരിച്ചുപോയ എല്ലാവരുടെയും ആത്മാക്കൾ സ്ഥിതിചെയ്യുന്നതു്. ഇപ്രകാരം സുറിയാനിസഭ വിശ്വസിക്കുന്നതുകൊണ്ടു വി. കുർബാനയുടെ പ്രവേശന പ്രാർത്ഥനകളുടെ അവസാനത്തിലും മറ്റു പല സ്ഥലങ്ങളിലും ആർക്കുവേണ്ടി കുർബാന അണെക്കുന്നുവൊ അവന്റെ പേർ പറഞ്ഞു് അണെക്കുന്ന പട്ടക്കാരൻ വി. ബലിപീഠത്തിന്മേൽ സ്ലീബാ വരക്കുന്നു. മരിച്ചുപോയവരുടെ പേർ ഓർക്കുന്നതോടുകൂടി വി. ബലിപീഠം ക്രൂദാശ ചെയ്തവനെയും അവന്റെ മരിച്ചുപോയവരെയും ഓർക്കുന്നുണ്ടു്. വീണ്ടും വി. കുർബാനയുടെ അവസാന ശുശ്രൂഷയുടെ അവസാനത്തിൽ മ്ശിഹാ വസിക്കുന്ന ബലിപീഠത്തോടു പട്ടക്കാരൻ സമാധാനം പറഞ്ഞു പിരിയുകയും ചെയ്യുന്നു. ഇപ്രകാരം ഇരിക്കെ ക്രൂദാശ ചെയ്യപ്പെടാത്ത ബലിപീഠത്തിന്മേലൊ മേശയിന്മേലോ വി. കുർബാന അണെക്കുന്നതായാൽ ഈ ഓർമ്മയും സമാധാനവും എങ്ങിനെ സാധിപ്പിക്കുന്നു എന്നു് അറിഞ്ഞുകൂടാ. കാലം വിഷമമെങ്കിൽ ഔചിത്യനിയമം ഉള്ളതുകൊണ്ടു ദൈവം നോക്കിക്കൊള്ളുമായിരുന്നു. അതിന്മേൽ വി. കുർബാന അണെക്കപ്പെടുന്ന ക്രൂദാശ ചെയ്യപ്പെടാത്ത മേശ, മദ്ബായിലോ പള്ളിയകത്തോ ഏതെങ്കിലും അവശ്യത്തിനു ഉപയോഗിക്കാവൂ എന്നൊരു വെയ്പു് മലങ്കരസഭയ്ക്കുണ്ടു്. ഇതിനേയും അവഗണിക്കുന്നവർ ധാരാളമാകുന്നു.

### 8. വിശ്വാസികൾക്കും വിശുദ്ധന്മാർക്കുമായി വി. കുർബാന അണെക്കപ്പെടുന്നു

വി. ക്രൂദാശകൾ വിശ്വാസികൾക്കും വിശുദ്ധന്മാർക്കുമായി നടത്തപ്പെ

ടുന്നതാകുന്നു. അവിശ്വാസികളും അശുദ്ധന്മാരും അതിൽ സംബന്ധിക്കുന്നതിനോ അതിനോട്ട അടുക്കുന്നതിനൊ പാടില്ലാത്തതാകുന്നു. വിശ്വസിച്ച് ജ്ഞാനസ്നാനംകൈക്കൊണ്ട സുകൃതങ്ങളിൽ ജീവിക്കുന്നവനല്ലാതെ പാപത്തിൽ ഇരിക്കുന്ന ഒരുവനും വി. കുർബാന അനുഭവിപ്പാൻ പാടില്ല. വി. സഭയുടെ ആരംഭകാലത്തു അഞ്ചു കൂട്ടരെ വി. കുർബാനയിൽ സംബന്ധിപ്പിച്ചിരുന്നില്ല.

1. മെത്താത്തിദോനെ

ഇവർ ഉപദേശം സ്വീകരിച്ചുകൊണ്ടിരിക്കുന്നവരും ജ്ഞാനസ്നാനപ്പെടാത്തവരും ആയിരുന്നു.

2. മെത്താദ്ബോനെ.

ഇവർ ജ്ഞാനസ്നാനപ്പെട്ടവരും എന്നാൽ പിശാചിനാൽ പരീക്ഷിക്കപ്പെട്ടുകൊണ്ടിരിക്കുന്നവരും ആയിരുന്നു.

3. മെത്താബ്ദോനെ ഹ്റോനെ.

ഇവർ ജ്ഞാനസ്നാനപ്പെട്ടവരും കഠിന പാപങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നവരും ആയിരുന്നു.

4. തായോബെ റെൻബെ

ഇവർ പാപത്തിനുവേണ്ടിയുള്ള ശിക്ഷയെ അനുഭവിച്ച് അവസാനിപ്പിക്കാറായിരിക്കുന്നവരായിരുന്നു.

5. തായോബെസ് ഉൻറൊ.

ഇവർ പാപശിക്ഷ അനുഭവിച്ചു തുടങ്ങിയവർ ആയിരുന്നു.

ഈ അഞ്ചുകൂട്ടരും പള്ളിയിൽ വേദവായന മുതലായവയിൽ സംബന്ധിച്ചിരുന്നു. എങ്കിലും വി. കുർബാന 1—ാം അദ്ധ്യായം ഒന്നാം വാക്യത്തിനു മുമ്പ് പള്ളിയിൽ നിന്നു പുറത്താക്കപ്പെട്ടിരുന്നു. ആചാര്യന്റെയൊ പ്രധാനാചാര്യന്റെയൊ അനുഗ്രഹം വാങ്ങി അവർ പുറത്തു പോകുകയും ചെയ്തിരുന്നു. ഈ ഏർപ്പാട്ട വി. സഭയുടെ ആരംഭകാലത്തു ഉണ്ടായിരുന്നു എങ്കിലും ഇപ്പോൾ നിലവിൽ ഇല്ല.

## 9. വിശുദ്ധിയോടെ സംബന്ധിക്കണം

വി: കുർബാന വളരെ കരുതലോടും ഒരുക്കത്തോടുംകൂടി അനുഭവിക്കണമെന്നത്രെ വി: പൌലൂസ് ശ്ലീഹാ പറയുന്നതു്. 1. കോരിന്തി 11. 27-30.

വി: കുർബാനാനുഭവത്തിനു് അടുത്തുവരുന്ന ഓരോരുവനും വെടിപ്പുള്ളവനൊ എന്നു തന്നെത്താൻ പരിശോധിക്കേണ്ടതാണു്. അയോഗ്യനെങ്കിൽ സത്യഅനുതാപത്താൽ വി: കുമ്പസാരം വഴി വെടിപ്പുള്ളവനായിത്തീരണം "വിശുദ്ധന്മാർക്കും വെടിപ്പുള്ളവർക്കും മാത്രം, ഈ വി: കുർബാന നൽകപ്പെടുന്നു. അയോഗ്യമായി ഭക്ഷിക്കുന്നതു ശിക്ഷാർഹമത്രെ. ചിലർ പറയുന്നതുപോലെ വി: കുർബാന വെറും ഓർമ്മയ്ക്കായിട്ടു മാത്രമായിരുന്നെങ്കിൽ കർത്താവിന്റെ ശരീരത്തിനും രക്തത്തിനും പാപി കുററക്കാരനാകുകയില്ലായിരുന്നു വി. കുർബാന കർത്താവിന്റെ തിരുശരീരരക്തങ്ങളല്ലെങ്കിൽ നാം അതു ഭക്ഷിക്കുമ്പോൾ രോഗികളും മരിച്ചുപോകുന്നവരുമായിത്തീരത്തക്കവണ്ണം ഒരിക്കലും ശിക്ഷാർഹന്മാരായിത്തീരുകയില്ല. അതിനാൽ വി: കുർബാന കർത്താവിന്റെ തിരുശരീരരക്തങ്ങളാകകൊണ്ടു് ഏററവും വെടിപ്പോടും ഒരുക്കത്തോടും അതിനു നാം അടുത്തുവരണം. നാൽപ്പതു ദിവസത്തിൽ കൂടുതൽ വി: കുർബാനാനുഭവം നീട്ടിവെപ്പാൻ പിതാക്കന്മാർ നമുക്കനുവദിക്കുന്നില്ല. "യാതൊരു ക്രിസ്ത്യാനിയും നാൽപ്പതു ദിവസത്തിൽ ഒരിക്കൽ വി: കുർബാന അനുഭവിച്ചേതീരൂ" (മാർ ദീവന്നാസ്യോസ്)

കള്ളന്മാരുടെ കയ്യിൽ അകപ്പെട്ട മനുഷ്യനുവേണ്ടി ചിലവു ചെയ്‌വാൻ വഴിയമ്പലക്കാരനെ ഏൽപ്പിച്ചിരിക്കുന്ന രണ്ടുപണം വി: കുർബാനയാകുന്നു. അതു കൂടാതെ അവനെ ജീവിപ്പിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടുതന്നെ അവനെ രക്ഷിച്ചു വളർത്തണം. (ലൂക്കോസ് 10)

വിശ്വാസത്തിൽ എത്രതന്നെ ഉറപ്പുള്ളവനായിരുന്നാലും അല്ലെങ്കിലും കുമ്പസാരം കൂടാതെ വി. കുർബാനയിൽ ഒരുവനേയും സംബന്ധപ്പെടുത്തുവാൻ പട്ടക്കാരനനുവാദമില്ല. (മാർ ദീവന്നാസ്യോസ്)

വി: കുർബാനക്കുടെക്കൂടെ നാം കാണുന്നതിനാൽ നമ്മുടെ അനുഭവത്തെ വൃദ്ധിക്കുകയത്രെ ചെയ്യുന്നതു്.

## 10. ഏതു വചനം കൊണ്ടു് കർത്താവു് അപ്പംവാഴ്ത്തി

വി: കുർബാനയിൽ "താൻ അപ്പം എടുത്തു സ്തോത്രം ചെയ്തു വാഴ്ത്തി. എന്നല്ലാതെ ഏതു വചനങ്ങളാൽ അതിനെ വാഴ്ത്തി എന്നു അപ്പസ്തോലർ പ്രസ്താവിക്കുന്നില്ല. അതിനാൽ നാമും ഇന്നു ക്രിസ്തു ചെയ്തതുപോലെ തന്നെ വാഴ്ത്തി എന്ന പദം മാത്രം വി. കുർബാനയിൽ ഉപയോഗിക്കുന്നു. മനുഷ്യാവതാരത്തിന്റെ പരമോദ്ദേശം സാധിക്കുന്നതിനുള്ള തിരുശരീര രക്തങ്ങളായിത്തീരുവാൻ തക്കവണ്ണം താൻ അതിനെ വാഴ്ത്തുകയും "ഇതു് എന്റെ ശരീരമെന്നും ഇതു് എന്റെ രക്തമെന്നും" വിളിക്കുകയും ചെയ്തു. എന്തെന്നാൽ— "സ്തോത്രം ചെയ്തു"=ദൈവത്തെ സ്തോത്രം ചെയ്തു എന്നും വാഴ്ത്തി=പാപമോചനം നൽകുന്നതും സത്യമാകുന്ന നിത്യജീവനെ നൽകുന്നതും ആയ നമ്മുടെ കർത്താവേശുമിശിഹായുടെ കൃപയിൽ ശരീരമാക്കിത്തീർക്കുവാൻ വാഴ്ത്തി" ഇതു് എന്റെ ശരീരം ഇതു് എന്റെ രക്തം എന്നു വിളിച്ചു എന്നും പറയപ്പെടുന്നു. മാർ മൂശെ ബർകീപ്പാ.

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം 1

സമയം പതിനൊന്നു മണി കഴിഞ്ഞു. ആ വീട്ടിൽ ഉല്ലാസം ഓളം വെട്ടിവിലസുന്ന ഒരു ദിവസമായിരുന്നു അതു്. എല്ലാവരും തന്നെ ആനന്ദത്താൽ അവരറിയാതെതന്നെ നൃത്തം വെച്ചുകൊണ്ടിരുന്നുവെന്നു് യാതൊരു അതിശയോക്തിയും കൂടാതെ പറയാം. ഗൃഹനായിക—മേരിക്കുട്ടി മുപ്പതു വയസ്സു മതിക്കുന്ന പ്രൌഢയും യൌവനയുക്തയുമായ ഒരു തരുണീമണിയാണു്. അവൾ അടുക്കളയിൽ ചെന്നു് അന്നുച്ചയ്ക്കത്തെ വിഭവസമൃദ്ധമായ ഊണിനുവേണ്ടി തയ്യാറാക്കുന്ന കറികൾക്കും മറ്റും വേണ്ട നിർദ്ദേശങ്ങൾ വേലക്കാരിക്കു നൽകുകയും, ചിലതിനു ഉപ്പുനോക്കുകയും, മറ്റു ചിലതു് ഇളക്കിനോക്കുകയും ചെയ്തതിന്റെ ശേഷം, വേഗം തളത്തിൽവന്നു്, അവിടെയിരിക്കുന്ന മുഴുത്ത മുഖക്കണ്ണാടിയിൽ നോക്കി, മുഖത്തു് കരിയോ മറ്റു വിയർപ്പുതുള്ളികളോ ഉണ്ടെങ്കിൽ സാരിത്തുമ്പുകൊണ്ടു തന്നെ തുടച്ചതിനുശേഷം ഗേറ്റിങ്കലേക്കു ഓടുകയും, ആരെയോ പ്രതീക്ഷിക്കുന്നതുപോലെ വഴിയിൽക്കൂടെ കണ്ണെത്തുന്ന ദൂരത്തോളം നോക്കിയശേഷം ആരും വരുന്നില്ലെന്നു് മനസ്സിലാകുന്നതോടുകൂടെ തിരികെ ഗൃഹത്തിൽ കയറി ഇളയ പെൺകുട്ടി ലീലയെ ബലാൽക്കാരമായിത്തന്നെ പിടികൂടി, തലയിലെ റിബൺ ശരിപ്പെടുത്തി വെക്കുകയും, ആ തുടുത്ത ചുവന്ന കവിൾത്തടങ്ങളിൽ ആ പെൺകുട്ടിയുടെ പ്രതിഷേധങ്ങളൊന്നും വകവെക്കാതെ ഓരോ ചുംബനങ്ങൾ നൽകിയശേഷം, തളത്തിലും മുറിയിലുമുള്ള മേശകസേരകളുടെ കിടപ്പ്, അത്ര ഭംഗിയല്ലെന്നുള്ള മട്ടിൽ ഒന്നു മാറ്റിമറിച്ചിടുകയും, അതിനിടയിൽ വീണ്ടും അടുക്കളയിലേക്കു ഓടി, വേലക്കാരിയെ സ്നേഹപുരസ്സരം ശകാരിച്ചതിനുശേഷം, വീണ്ടും തളത്തിലേക്കു വന്നു കസേരയിൽ ഒന്നു വിശ്രമിക്കുന്നതിനുള്ള ഭാവന ഇരിക്കുകയും ചെയ്യുമായിരുന്നു. പക്ഷെ അതൊരു വിശ്രമം ആയിരുന്നില്ല. വിശ്രമിക്കുന്നതിനുള്ള ക്ഷമയോ, ക്ഷീണമോ മേരിക്കുട്ടിക്കു് അശേഷമില്ലായിരുന്നു. ഉന്മേഷം തുളുമ്പിക്കൊണ്ടിരുന്ന അവളുടെ കൈകാലുകൾക്കു വെറുതെയിരിക്കുവാൻ സാദ്ധ്യവുമായിരുന്നില്ല. ആ അവസരത്തിലാണു്, അടുത്തുവന്ന ലീലയെ വീണ്ടും മാറോടണച്ചു ചുംബിച്ചുകൊണ്ടു മേരിക്കുട്ടി ചോദിച്ചതു്.

"ലീലെ, നിന്റെ അച്ഛൻ വരുമ്പോൾ നീ ആദ്യം എന്തുചെയ്യും?"

"ഞാനോ—" ആ ശിശു കൊഞ്ചിക്കുഴഞ്ഞു മേരിക്കുട്ടിയുടെ കഴുത്തിൽ തൂങ്ങിക്കിടന്നുകൊണ്ടു പറഞ്ഞു. ഞാൻ ഇങ്ങനെ കഴുത്തിൽ തൂങ്ങിക്കിടന്നു് ഒരുമ്മ കൊടുക്കും." ചുവപ്പുനിറം അപ്പോഴും മാറിയിട്ടില്ലായിരുന്ന ആ മാതാവിന്റെ തുടുത്ത കവിളിൽ ഒരു ചുംബനം അർപ്പിക്കപ്പെട്ടു.

"അമ്പടി കള്ളി! അപ്പോൾ, നീ കെട്ടിവെച്ചിരിക്കുന്ന മാല എപ്പോഴാണു അച്ഛന്റെ കഴുത്തിലിടുന്നതു്?"

"അതോ—അതു കഴിഞ്ഞു ഞാൻ ഇടും."

ആ അവസരത്തിൽ മേരിക്കുട്ടിയുടെ മൂത്ത രണ്ടു കുട്ടികളും മുറിയിൽ പ്രവേശിച്ചു. മൂത്തമകൻ രാജനു് പതിനാലു വയസ്സും, ഇളയമകൻ അനിയനു പത്തുവയസ്സും പ്രായമുണ്ടു്. ലീലയോടു ചോദിച്ച ചോദ്യംതന്നെ മേരിക്കുട്ടി രാജനോടും ചോദിച്ചു.

"അച്ഛൻ വരുമ്പോൾ ഞാൻ എന്തുചെയ്യുമെന്നോ? അച്ഛൻ ജർമ്മനിയിൽ നിന്നല്ലെ വരുന്നതു്. അന്നേരം സായ്പന്മാരുടെ പിള്ളേരെപ്പോലെത്തന്നെ ചെന്നു് കൈകൊടുത്തു, "ഹല്ലൊ, ഡാഡി, വെൽക്കം ഹോം" എന്നു പറയും.

"അനിയാ! നീയൊ?" മേരിക്കുട്ടി ആ ചോദ്യം ആവർത്തിച്ചു.

"ഞാനോ—! എനിക്കീചേട്ടന്റെ കള്ളത്തരവും അഭിനയവും ഒന്നും ഇല്ല." ഒരു പുച്ഛരസത്തിലാണു് അനിയൻ പറഞ്ഞതു്. "ഞാൻ നേരിട്ടു്, അച്ഛൻ എനിക്കെന്താണു ജർമ്മനിയിൽനിന്നു് കൊണ്ടുവന്നിട്ടുള്ളതെന്നു ചോദിക്കും."

"പോടാ—അല്ലെങ്കിലും നീ അതേ ചോദിക്കുകയുള്ളു…." മേരിക്കുട്ടി പരിഭവപ്പെട്ടു തുടങ്ങിയ അവസരത്തിലാണു ഒരു കാറിന്റെ ശബ്ദം വഴിയിൽ കേട്ടതു്. "ഇതാ അച്ഛൻ വന്നു!" എന്നു പറഞ്ഞു എല്ലാവരും കൂടെ ഗേറ്റിങ്കലേക്കു് ഓടി. പക്ഷെ അതു മറ്റാരുടെയോ കാറായിരുന്നു. നിരാശയോടുകൂടെ അവർ വീണ്ടും തളത്തിലേക്കു മടങ്ങി.

ജർമ്മനിയിൽ ഉന്നതവിദ്യാഭ്യാസത്തിനായിപോയ ഗൃഹനാഥന്റെ തിരിച്ചുവരവു് കാത്തിരിക്കുകയാണു് ഇവരെല്ലാവരും എന്നുള്ളതു് വായനക്കാർ ഇതിനകം ഊഹിച്ചുകാണുമായിരിക്കുമല്ലോ. അതിനു ഇത്രമാത്രം ഒരുക്കം എന്തെന്നു്, നിങ്ങളിൽ ചിലർ സംശയിച്ചേക്കാം. എന്നാൽ അവരുടെ പൂർവ്വകഥ അറിയാവുന്നവർക്കു മേരിക്കുട്ടിയുടെ ഈ ഉന്മേഷത്തിളപ്പിലും ആഹ്ലാദത്തിലും അശേഷം അത്ഭുതമുണ്ടാകയില്ല.

മേരിക്കുട്ടി ഒരു സാധുയുവതിയായിരുന്നു. ഈശ്വരദത്തമായി ലഭിച്ച രൂപലാവണ്യവും, സംഗീതമാധുര്യവും, അതിലുമുപരിയായി ഈശ്വരവിശ്വാസത്തിൽക്കൂടെ മാത്രം ലഭ്യമാകുന്ന സ്വഭാവവൈശിഷ്ട്യവുമല്ലാതെ പറയത്തക്ക യാതൊരു ധനവും അവൾക്കില്ലായിരുന്നു. ചെറുപ്പത്തിൽത്തന്നെ മാതാപിതാക്കൾ കാലയവനികയ്ക്കുള്ളിൽ മറഞ്ഞതുമൂലം, ബന്ധുജനങ്ങളുടെ കൂടെ "ഒരനാഥപ്പെൺകുട്ടി"യായിട്ടാണു അവൾ വളർന്നു വന്നതു്. അവളുടെ ബന്ധുക്കളും ധനികരായിരുന്നില്ല. അതുമൂലം നവയൌവനത്തിലേക്കു കാലൂന്നിയ അവളുടെ വിവാഹകാര്യത്തിൽ ആരും അത്ര ശ്രദ്ധവച്ചില്ല. സ്ത്രീധനത്തിന്റെ അഭാവം മൂലം വിവാഹകമ്പോളത്തിൽ എത്തിനോക്കുന്നതിനു പോലും അവൾ

---

## വി. കുർബാനയുടെ ക്രമം

വി. കൂദാശകൾക്കു ക്രമീകരിച്ചിരിക്കുന്ന പ്രാർത്ഥനകൾക്കു തെക്സോകൾ (ക്രമങ്ങൾ) എന്നു പേർ പറയുന്നു. വി. കുർബാനയ്ക്കു അനേക ക്രമങ്ങൾ ഉണ്ടു്. അവ ഓരോന്നും ഓരോരോ വി. പിതാക്കന്മാരാൽ നിർമ്മിക്കപ്പെട്ടിട്ടുള്ളതാകുന്നു. എങ്കിലും എല്ലാറ്റിന്റെയും കാര്യസാരം ഒന്നുതന്നെ. വി. കുർബാന മൂന്നു ശുശ്രൂഷകൾകൊണ്ടും അഞ്ചു അദ്ധ്യായങ്ങൾകൊണ്ടും പൂർണ്ണമാക്കപ്പെടുന്നു. ആദ്യത്തെ ഒന്നും രണ്ടും ശുശ്രൂഷകളും അവസാന ശുശ്രൂഷയും രഹസ്യത്തിൽ നടത്തപ്പെടുന്നവയാകുന്നു. ആദ്യ നൂറ്റാണ്ടുകളിൽ രണ്ടാം അദ്ധ്യായം മാത്രം വി. കുർബാനയുടെ ക്രമമായിരുന്നു. മറ്റുള്ളവ പിന്നീടു കൂട്ടിച്ചേർക്കപ്പെട്ടവയാകുന്നു. മിക്കവാറും ലാവോദിക്യയൻ സുന്നഹദോസിന്റെ 19-ാം നിശ്ചയം അനുസരിച്ചു വന്നിട്ടുള്ളവയാകുന്നു എന്നു പറയപ്പെടുന്നു.

ക്കു സാധിച്ചില്ല. "പഠിക്കട്ടെ. പഠിച്ച് അവൻ വല്ല ജോലിയും ചെയ്തു ജീവിക്കട്ടെ" എന്നായിരുന്നു ബന്ധുജനങ്ങളുടെ അഭിപ്രായം. ഈശ്വരാനുഗ്രഹത്താൽ ക്ലാസ്സുകളിൽ ഒന്നാമതായി ജയിക്കുന്നതിനു തക്ക ബുദ്ധിവൈഭവമുണ്ടായിരുന്നതിനാൽ ഗവർമ്മെൻറുവേതനം ലഭിക്കുകയും, അതിന്റെയും, മറ്റു ചില ഔദാര്യനിധികളുടെയും സഹായത്താൽ, സ്കൂൾഫൈനൽ കഴിഞ്ഞു കോളജിൽ ചേർന്നു പഠിത്തമാരംഭിക്കുകയും ചെയ്തുതുടങ്ങി. ഒരു എൻജിനീയർ വിദ്യാർത്ഥി ആയിരുന്ന മി. ജോൺ, ഈ അവസരത്തിലാണു മേരിക്കുട്ടിയുമായി പരിചയമാകുവാനിടയായതു്. മേരിയുടെ സ്വഭാവവൈശിഷ്ട്യത്തിലും ആകാരസുഷമയിലും ജോൺ ഹഠാദാകർഷിക്കപ്പെട്ടു. കാലാന്തരത്തിൽ അതു സുദൃഢമായ പ്രണയമായി രൂപാന്തരപ്പെടുകയും ചെയ്തു. എന്നാൽ മി. ജോണിന്റെ മാതാപിതാക്കൾ ആ വിവാഹത്തിനു് അശേഷം അനുഭാവം പ്രദർശിപ്പിച്ചില്ല. കാരണം അവർ ധനികരായിരുന്നു. അതു മാത്രവുമല്ല, ഒരു കൊല്ലം കൂടെ കഴിഞ്ഞു്, എൻജിനീയറിങ്ങു വിദ്യാഭ്യാസം പൂർത്തിയായിക്കഴിയുമ്പോൾ, മി. ജോണിനു് എത്രയും ആകർഷണീയമായ ഒരു സ്ത്രീധനം ലഭിക്കുമെന്നും ജോണിന്റെ മാതാപിതാക്കൾ പ്രതീക്ഷിച്ചു. കൊല്ലം ഒന്നു കഴിഞ്ഞു. വിദ്യാഭ്യാസാനന്തരം ആദരണീയമായ ഒരു ജോലിയും ജോണിനു ലഭിച്ചു. ശർക്കരപ്പാത്രത്തിൽ പൊതിയുന്ന ഈച്ചകളെപ്പോലെ അനേകമാളുകൾ വിവാഹാലോചനകളുമായി ജോണിന്റെ മാതാപിതാക്കളെ സമീപിച്ചു. അവർ സ്ത്രീധനത്തുകയുമായി ലേലംവിളി നടത്തിക്കൊണ്ടിരുന്ന സന്ദർഭത്തിലാണു്, ജോൺ സ്വാഭിപ്രായവുമായി മുന്നോട്ടു വന്നതു്. എന്നാൽ യാഥാസ്ഥിതികലോകത്തിന്റെ മൂർത്തീകരണമായിരുന്ന ജോണിന്റെ പിതാവിനു് അതു ചിന്തിക്കുവാൻ പോലും സാധിക്കുന്ന ഒരു കാര്യമായിരുന്നില്ല. പിതാവും പുത്രനുമായുള്ള സംഘട്ടനം ആരംഭിച്ചു. ആ പിതാവു കാര്യം വ്യക്തമായിപ്പറഞ്ഞു. "നീ ഒന്നുകിൽ ഞാൻ പറയുന്ന പെണ്ണിനെ കെട്ടണം; അല്ലെങ്കിൽ എന്റെ മകനാണെന്നു പറയേണ്ടതില്ല." ആദർശസമ്പന്നനായ ജോണിനു തന്റെ മാർഗ്ഗം ഏറ്റവും വ്യക്തമായിരുന്നു. ജീവിതത്തിൽ ഏറ്റവും അമൂല്യമായിട്ടുള്ളതു സ്വഭാവവൈശിഷ്ട്യവും, വ്യക്തിമാഹാത്മ്യവുമാണെന്നും, അതിനു മുമ്പിൽ മറ്റെല്ലാംതന്നെ ബലിയർപ്പിക്കുവാൻ താൻ സന്നദ്ധനാണെന്നും അസന്നിഗ്ദ്ധമായ ഭാഷയിൽ പറഞ്ഞു. ആ രീതിയിൽ പിതാവും പുത്രനും, പിന്നീടു ഒരിക്കലും കൂടിവരാനിടയാകാത്ത വിധം വേർപെട്ടു. ചില സ്നേഹിതരുടെ സാന്നിദ്ധ്യത്തിൽ ജോൺ മേരിക്കുട്ടിയെ വിവാഹം ചെയ്തു. അതോടുകൂടെ അദ്ദേഹം സ്വഭവനത്തിൽ നിന്നും എന്നേക്കുമായി ബഹിഷ്കൃതനാകയും ചെയ്തു.

ജോൺ അശേഷം കുലുങ്ങിയില്ല. സത്യത്തിനും, സ്നേഹത്തിനും വേണ്ടി നില്ക്കുന്നവരെ ഈശ്വരൻ സംരക്ഷിക്കുമെന്നു് അദ്ദേഹത്തിനു പൂർണ്ണവിശ്വാസമുണ്ടായിരുന്നു. പിതൃസ്വത്തിനെയും, ലഭിക്കാമായിരുന്ന വമ്പിച്ച സ്ത്രീധനത്തെയും അദ്ദേഹം തൃണവൽസമാനം കരുതി ജീവിതത്തിൽ അവകൾക്കു് ഒരു പരിമിതമായ സ്ഥാനം മാത്രമേയുള്ളുവെന്നും, എന്തെങ്കിലും ശാശ്വതമായി നിലനില്ക്കുന്നുവെങ്കിൽ അതു് ആദ്ധ്യാത്മികമൂല്യങ്ങൾ മാത്രമാണെന്നും ആ യുവാവു ചിന്തിച്ചു. "പ്രേമാന്ധനായ ഒരു ഭ്രാന്തനാണെന്നു" ജോണിന്റെ ബന്ധുജനങ്ങൾ അദ്ദേഹത്തെപ്പററി വിധിയെഴുതി. ഒരു പരമവിഡ്ഢിയാണെന്നു കൂട്ടുകാർ പറഞ്ഞു. ഒരു പ്രേമഗൌതമനാണെന്നു കവികൾ പാടി. പക്ഷെ ഈ അഭിപ്രായങ്ങൾക്കെല്ലാം ജോൺ ബധിരനായിരുന്നു. മററുള്ളവരുടെ അഭിപ്രായങ്ങൾക്കു വേണ്ടിയല്ലാ താൻ ജീവിക്കുന്നതെന്നും ഈശ്വരന്റെ ഹിതമറിഞ്ഞു്, ഈശ്വരാധിഷ്ഠിതമായ മൂല്യങ്ങളെ അടിസ്ഥാനമാക്കിയാണു ജീവിതസൌധം കെട്ടിപ്പണിയേണ്ടതെന്നും അദ്ദേഹം സാധാരണ പറയാറുണ്ടായിരുന്നു. ഈ വിവാഹം മൂലം ലോകം മുഴുവനും ഒരു വിധത്തിൽ തനിക്കു നഷ്ടമായെങ്കിലും, ആദർശസമ്പന്നയായ മേരിക്കുട്ടിയെ ലഭിച്ചതു മൂലം പ്രപഞ്ചം മുഴുവനും ലാഭമായിയെന്നു് ജോൺ ചിന്തിച്ചു. ജോൺ മേരിയെ ആത്മനിർവ്വിശേഷം സ്നേഹിച്ചു; മേരി ജോണിനെ ഹൃദയംഗമമായി ആരാധിച്ചു. "ഇരുമെയ്യാണെങ്കിലും", അവർ ഒരു ആത്മാവായി.

അതുകൊണ്ടു മാത്രമാണു്, അവരുടെ വിവാഹാനന്തരം, ജോൺ മേരിയെ അവരുടെ നാട്ടിൽ നിന്നും വളരെ അകലെ തന്റെ ജോലിസ്ഥലമായ ഒരു പട്ടണത്തിലെ ചെറുതെങ്കിലും വൃത്തിയുള്ള ഒരു ഗൃഹത്തിലേക്കു് ആനയിച്ചപ്പോൾ, അനവദ്യം വിങ്ങിവിങ്ങിക്കരഞ്ഞതു്. ആ ആനന്ദം അവർക്കു വഹിച്ചുകൂടാതവണ്ണം അധികമായിരുന്നു. ഏറെ ദിവസംകൊണ്ടു് ഒരു ഗൃഹനായികയുടെ ഭാരിച്ച കൃത്യം അവൾ ഏറെറടുത്തു, അതിലവൾക്കുള്ള പ്രാവീണ്യം വെളിപ്പെടുത്തി. സത്യസന്ധനായതുകൊണ്ടു ജോണിനു ശമ്പളത്തിൽ കവിഞ്ഞു ഒരു ഒററപ്പൈസ കിട്ടിയിരുന്നില്ല. ആരും അതേപ്പററി പരിഭവപ്പെട്ടുമില്ല. ജോൺ ഒരു വിഡ്ഢിയാണെന്നുള്ള സ്നേഹിതരുടെ അഭിപ്രായത്തിനു ദൃഢതകൂടിയെന്നുമാത്രം. പക്ഷെ അവർ സ്വർഗ്ഗസമാനമായ ആ ദാമ്പത്യജീവിതം ഒന്നു കണ്ടിരുന്നുവെങ്കിൽ ആരാണു വിഡ്ഢികൾ എന്നു യഥാർത്ഥത്തിൽ ഗ്രഹിക്കുമായിരുന്നു.

ഗൃഹഭരണത്തിനു വേണ്ടി ജനിച്ചവളെന്നപോലെ മേരിക്കുട്ടി അവളുടെ ജോലിയിൽ വേണ്ടത്ര സാമർത്ഥ്യം പ്രകടിപ്പിച്ചു. വരവുകൊണ്ടു ചെലവു നടത്തിയതു കൂടാതെ, അതിൽ നിന്നും അവൾ ഒരു ചെറിയ സമ്പാദ്യവും മിച്ചിച്ചു. ആനന്ദവും സൌഭാഗ്യവും ആ ഗൃഹത്തിൽ നൃത്തം ചെയ്തു. കൊല്ലം പത്തുപതിനാലു കഴിഞ്ഞതോടുകൂടെ അവരുടെ പ്രേമവല്ലി പുഷ്പിച്ചു മൂന്നു് ഓമനസന്താനങ്ങൾ അവരുടെ ദാമ്പത്യജീവിതത്തിനു മകുടം ചാർത്തി. ആ അവസരത്തിലാണു ജോണിനു് ജർമ്മനിയിൽ ഉപരിപഠനാർത്ഥം പോകുന്നതിനു വേണ്ട ഒരു സൌകര്യം ലഭിച്ചതു്. ഇതിനകമായി, അതിമനോഹരമായ ഒരു വീടും അതിനു ചേർന്ന ഒരു പറമ്പും അവർ സ്വന്തമായി സമ്പാദിച്ചു. എന്നാൽ ജർമ്മനിയിലേക്കുള്ള യാത്രയ്ക്കും വിദ്യാഭ്യാസച്ചെലവുകൾക്കായും കുറെ പണം ആവശ്യമായിരുന്നതിനാൽ ആ വീടും പറമ്പും പണയമായി വച്ചു ബാങ്കിൽ നിന്നും പതിനായിരം രൂപാ കടമെടുക്കുകയുണ്ടായി. ജീവിതത്തിലെ പ്രഥമ ഋണഭാരമായിരുന്നു അതു്. ജർമ്മനിയിൽ നിന്നും ഉപരിവിദ്യാഭ്യാസം കഴിഞ്ഞു വന്നാലുടൻതന്നെ ലഭ്യമാകാവുന്ന ജോലിക്കയററവും ശമ്പളക്കൂടുതലും ഓർത്തു് രണ്ടുപേരും ആ ഒരു ചിന്തക്കു കീഴ്പ്പെടുകയാണുണ്ടായതു. ആ രീതിയിലാണു് ജോൺ ജർമ്മനിയിലേക്കു പോയതു. രണ്ടുകൊല്ലത്തെ വിദ്യാഭ്യാസത്തിനുശേഷം ഏററവും പ്രശസ്തമായ വിധം ചില പരീക്ഷകൾ പാസ്സായി ജോൺ തിരിച്ചുവരികയാണു്. അദ്ദേഹത്തെ സ്വീകരിക്കുന്നതിനു വേണ്ടിയാണു് മേരിക്കുട്ടിയും കുട്ടികളും ഈ ഒരുക്കങ്ങളെല്ലാം ചെയ്യുന്നതു.

(ശേഷം 8-ാം പേജിൽ)

## വാരപഞ്ചാംഗം

| | ജനു: | മകരം | |
|---|---|---|---|
| ഞായർ | 27 | 13 | 14 |
| തിങ്കൾ | 28 | 14 | 15 |
| ചൊവ്വാ | 29 | 15 | 16 |
| ബുധൻ | 30 | 16 | 17 |
| വ്യാഴം | 31 | 17 | 18 |
| വെള്ളി | 1 | 18 | 19 |
| ശനി | 2 | 19 | 20 |

### Thought for the Week

I am often struck by seeing how the loftiness of the life of Jesus altogether escaped the perplexity of many of the questions with which our lives are troubled, as the eagle flying through the sky is not worried how to cross the rivers.

Philips Brooks.

THE CHURCH WEEKLY

# രാജ്യാന്തരഭാഷയും ലോകസമാധാനവും

ലോകത്തിലുള്ള എല്ലാരാജ്യങ്ങളും സ്വീകരിക്കുന്ന ഒരു രാജ്യാന്തരഭാഷ കണ്ടുപിടിക്കുവാൻ പാശ്ചാത്യരാജ്യങ്ങളിലെ ഭാഷാവിദഗ്ദ്ധന്മാരുടെ ശ്രദ്ധ പതിഞ്ഞുകൊണ്ടിരിക്കുകയാണു്. ന്യൂയോർക്ക് 'ടൈംസ്' മാഗസിൻ എന്ന അമേരിക്കൻ പത്രത്തിൽ ശ്രദ്ധേയമായ ഒരു ലേഖനം ഈ വിഷയത്തെപ്പററി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. രാജ്യങ്ങൾ തമ്മിലുള്ള സമാധാനത്തിനും വിവിധ ജനതകൾ തമ്മിലുള്ള സൗഹാർദ്ദത്തിനും ഇതിനെക്കാൾ സഹായകമായ ഒരു കാര്യമില്ലെന്നാണു് പലരും വിശ്വസിക്കുന്നതു്. ലോകത്തിന്റെ സമാധാനഭാവിയെപ്പററി പരിചിന്തനം ചെയ്യുന്ന ദീർഘദൃഷ്ടികളായ രാജ്യതന്ത്രജ്ഞന്മാരെല്ലാം ഇന്നത്തെ ഭാഷാപരമായ പരിമിതികളെപ്പററി ബോധമുള്ളവരാണു്. വിവിധരാജ്യങ്ങൾ തമ്മിൽ തെററിദ്ധാരണകൾ വർദ്ധിക്കുന്നതിന്റെ ഒരു പ്രധാന കാരണം പരസ്പരം പരിപൂർണ്ണധാരണകൾ നൽകുവാൻ കഴിയാത്ത വിധം ഭാഷാപരമായ വ്യത്യസ്തതയാണു്. ഇങ്ങനെയുള്ള പ്രതിബന്ധങ്ങളുടെ നിവാരണാർത്ഥം ലോകവ്യാപകമായ ഒരു രാജ്യാന്തരഭാഷ പ്രയോഗത്തിൽ വരുത്തേണ്ടതാണെന്നു് പലരും അഭിപ്രായപ്പെടുന്നു. "ബേസിക്ക് ഇംഗ്ലീഷു്" എന്നറിയപ്പെടുന്ന ഇംഗ്ലീഷ് ഭാഷാ പരിഷ്കരണം രാജ്യാന്തരഭാഷയായി സ്വീകരിക്കണമെന്നു ബ്രിട്ടീഷ് പ്രധാനമന്ത്രി മി. വിൻസ്റ്റൺ ചർച്ചിൽ കഴിഞ്ഞ മഹായുദ്ധകാലത്തു അഭിപ്രായപ്പെട്ടു. ഇങ്ങനെ ഒരു ഭാഷയില്ലാത്തതിന്റെ വൈഷമ്യങ്ങൾ യു. എൻ. ഓ. യുടെ സമ്മേളനങ്ങളിൽ ആണു് വളരെയധികം നേരിടുന്നതു്. അവരെ കൂടാതെ ഇതരരാജ്യങ്ങളുമായി ഇടപെടുന്ന ബിസ്സിനസ്സ്കാർ, ശാസ്ത്രജ്ഞന്മാർ, വിനോദയാത്രക്കാർ, മിഷ്യനറിമാർ, വിദ്യാർത്ഥികൾ, സൈനികഭടന്മാർ ആദിയായവരെല്ലാം ഈ വൈഷമ്യത്തെ അഭിമുഖീകരിക്കാറുണ്ടു്. മുൻ പ്രസ്താവിച്ച ലേഖനത്തിൽ യു. എൻ. ഓ. യിൽ ഔദ്യോഗിഭാഷകളായി അംഗീകരിച്ചിരിക്കുന്ന ചൈനീസ് ഭാഷ, ഇംഗ്ലീഷ്, റഷ്യൻ, സ്പാനീഷ്, ഫ്റഞ്ചു എന്നീ അഞ്ചു ഭാഷകൾ സംസാരിക്കുന്നവരുടെ കണക്കുകൾ കൊടുത്തിട്ടുണ്ടു്. ചൈനീഷ് ഭാഷ സംസാരിക്കുന്നവർ 450,000,000, ഉണ്ടു്. ഇംഗ്ലീഷ്ഭാഷ സംസാരിക്കുന്നവർ 250,000,000 ആണുള്ളതു്. റഷ്യൻ ഭാഷക്കാർ 200,000,000—ം സ്പാനീഷ് ഭാഷക്കാർ 100,000,000—ം ഫ്റഞ്ചു ഭാഷക്കാർ 70,000,000 ആണു്. ഇവയെല്ലാം രാജ്യാന്തരഭാഷയാകാൻ അർഹതയുണ്ടു്. ഇവ കൂടാതെ ജർമ്മൻ, ഇററലിയൻ, പോർട്ടുഗീസു്, ഹിന്ദുസ്ഥാൻ, ജാപ്പനീസു്, ബംഗാളി, മലേ, അറബിക്ക് മുതലായ ഭാഷകൾ 50,000,000 പേർ സംസാരിക്കുന്നുണ്ടു്. ഇവയെല്ലാംകൂടെ കൂട്ടിയാൽ ലോകത്തിൽ പകുതിന്റെ ജനസംഖ്യ മാത്രമെ ആകുകയുള്ളു. 2796 ഭാഷകൾ ആണു് ലോകത്തിലുള്ളതു്. ഓരോ ഭാഷയ്ക്കുമുള്ള പ്രാദേശിക വിഭാഗങ്ങൾ ഈ കണക്കിൽ പെട്ടിട്ടില്ല. രാജ്യാന്തരഭാഷയാക്കാൻ 17—ാംനൂററാണ്ടു മുതൽ ഏകദേശം 500 കൃത്രിമഭാഷകൾ രൂപവൽക്കരിച്ചു് അവതരിപ്പിക്കപ്പെട്ടിട്ടുണ്ടെന്നു് പറയുമ്പോൾ ഈ കാര്യത്തിലുള്ള വിവിധാഭിപ്രായത്തെപ്പററി ഏകദേശം മനസ്സിലാക്കാം. ഏതായാലും ഈ കാര്യത്തിൽ അഭിപ്രായം പറയാൻ വൈദഗ്ദ്ധ്യമുള്ള ഒരു രാജ്യാന്തര കമ്മീഷന്റെ പരിഗണനയ്ക്കും പര്യവേക്ഷണത്തിനും ഭാഷാപ്രശ്നം വിട്ടുകൊടുക്കുകയും അവരുടെ നിർദ്ദേശത്തിനു് പ്രായോഗികത നൽകുകയും ചെയ്യേണ്ടതു് ഗവണ്മെന്റുകളാണു്. ഒരു രാജ്യാന്തരഭാഷ ഇന്നതായിരിക്കണമെന്നംഗീകരിച്ചു കഴിഞ്ഞാൽ അതു ലോകവ്യാപകമായ വിധത്തിൽ പ്രചരിപ്പിക്കുവാൻ പ്രയാസമുള്ളതല്ല. കുട്ടിക്കാലത്തു് ഭാഷകൾ പഠിക്കുവാൻ എളുപ്പമാണു്. ഓരോ കുട്ടിയും രാജ്യാന്തരഭാഷയും, അവരവരുടെ നാട്ടുഭാഷയും വശമാക്കുവാൻ പ്രയാസമുള്ളതല്ല. നിർദ്ദിഷ്ടമായ ഒരു പദ്ധതി അനുസരിച്ചു ഇതു പ്രചുരപ്രചാരമാക്കാനും വിഷമമുള്ളതല്ല. ഒരു പഞ്ചവൽസരപദ്ധതിയനുസരിച്ചു് ഈ രാജ്യാന്തരഭാഷ പഠിപ്പിക്കുവാനുള്ള അദ്ധ്യാപകന്മാരെ ആദ്യമെ പരിശീലിപ്പിക്കണം. ലോകത്തിന്റെ എല്ലാ മൂലയിലുമുള്ള ശിശു പാഠശാലകളിൽ ഈ ഭാഷ അവരുടെ സ്വന്തം ഭാഷയുടെ കൂടെ പഠിപ്പിക്കണം. ഇരുപതു കൊല്ലത്തിനകം രാജ്യാന്തരഭാഷ കൈകാര്യം ചെയ്യുവാൻ വശമുള്ള ഒരു തലമുറ സംസൃഷ്ടമാകും. നാല്പതു കൊല്ലങ്ങൾകൊണ്ടു് ലോകകാര്യങ്ങൾ എല്ലാം ഈ ഭാഷയിൽ നിർവഹിക്കപ്പെടും. ഇന്നത്തെ ഗതാഗതസൌകര്യങ്ങൾ, സിനിമാ, കമ്പിത്തപാൽ, ആദായായ എല്ലാ മാർഗ്ഗങ്ങളും രാജ്യാന്തരഭാഷയുടെ പ്രചാരത്തിനു് വേഗത വർദ്ധിപ്പിക്കും. ഇന്നു് നിലവിലിരിക്കുന്ന പ്രാദേശികഭാഷകളിൽ കൂടെ പ്രതിഷ്ഠിതമായ കവിതാസമ്പത്തും ശാസ്ത്രനിധികളുമെല്ലാം രാജ്യാന്തരഭാഷയിൽ പരിഭാഷപ്പെടുത്തി ആ ഭാഷയെ സമ്പുഷ്ടിപ്പെടുത്തുന്ന ജോലി അനേക വർഷങ്ങളിൽ നടന്നുകൊണ്ടിരിക്കണം. ഓരോ ഭാഷയ്ക്കുമുള്ള പ്രാദേശികമായ പ്രാധാന്യത്തിനും വളർച്ചയ്ക്കും ഇൻറർ നാഷനൽ ഭാഷ പ്രതിബന്ധമായി നിൽക്കേണ്ടതില്ല. ഇങ്ങനെയുള്ള സാർവലൌകികമായ ഭാഷയുടെ അംഗീകരണം സാർവലൌകികമായ സാഹോദര്യത്തിനും സൌഹാർദ്ദത്തിനും ശരിയായ പരസ്പര ധാരണകൾക്കും വഴി തെളിക്കുമെന്നുള്ളതിനു രണ്ടു പക്ഷമില്ല.

---

### പട്ടംകൊട.

ജനുവരി 6-ാംനു- ഞായറാഴ്ച കൊരട്ടി സീയോൻ അരമന ചാപ്പലിൽ വച്ചു, കൊച്ചി ഇടവകയുടെ നി. വ. ദി ശ്രീ. പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പുന്നയ്ക്കാപ്പിള്ളിൽ ബ. പി. പി. പൗലോസ്ശെമ്മാശനു കശ്ശീശാപട്ടം നൽകിയിരിക്കുന്നു.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# സത്യം എന്നാൽ എന്തു്

(എം. ററി.)

"പീലാത്തോസു് അവനോടു് സത്യം എന്നാൽ എന്തു് എന്നു ചോദിച്ചു." (വി. യോഹ. 18. 38.)

സത്യം അറിവാനുള്ള വാഞ്ഛ ഏറെക്കുറെ എല്ലാ മനുഷ്യരിലുമുണ്ടു്. എന്നാൽ സത്യം കണ്ടെത്തുന്നവർ ചുരുക്കം. അതിനുള്ള കാരണം സത്യാന്വേഷികളുടെ സ്വഭാവത്തിലാണു് പ്രധാനമായി സ്ഥിതി ചെയ്യുന്നതു്. യേശുവിനെ കുററം വിധിച്ച റോമാ ഗവർണ്ണറായ പീലാത്തോസും ഒരു സത്യാന്വേഷിയായിരുന്നു. സത്യം എന്നാൽ എന്തു് എന്നു് എന്ന ചോദ്യം അദ്ദേഹം ഉന്നയിച്ചു എങ്കിലും ഉത്തരം ലഭിച്ചില്ല. പീലാത്തോസിൻെറ സത്യാന്വേഷണരീതിയും അതിനു ലഭിച്ച പ്രതിഫലവും നമുക്കു ചില ഗുണപാഠങ്ങൾ നൽകുവാൻ പര്യാപ്തമാണു്. പീലാത്തോസിൻെറ ചോദ്യത്തിൻെറ അർത്ഥംതന്നെ ശരിയായി മനസ്സിലാക്കുവാൻ നമുക്കു് ആദ്യമായി ശ്രമിക്കാം.

ഉത്തരം ലഭിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ചോദിച്ച ഒരു ചോദ്യമല്ലായിരുന്നു പീലാത്തോസിൻേറതെന്നു അനുമാനിക്കുന്നതിൽ തെററില്ല. കാരണം, ഉത്തരത്തിനായി കാത്തിരിക്കാതെ ചോദ്യം ചോദിച്ച മാത്രയിൽത്തന്നെ പീലാത്തോസു് പുറത്തിറങ്ങിപ്പോയി. യേശുവിൻെറ മുമ്പിലുള്ള പീലാത്തോസിൻെറ പെരുമാററം ശ്രദ്ധേയമാണു്. ആദ്യമായി അദ്ദേഹം ജനങ്ങൾക്കു പറയാനുള്ളതു ശ്രദ്ധിച്ചു കേൾക്കുന്നു. പിന്നീടു് പുരോഹിതന്മാരുടെ അഭിപ്രായം ആരായുന്നു. അതു കഴിഞ്ഞു് യേശുവിനെ സമീപിക്കുന്നു. വീണ്ടും പുരോഹിതന്മാരോടും ജനക്കൂട്ടത്തോടും ആലോചിക്കുന്നു. സ്വന്തമായ ഒരഭിപ്രായം രൂപീകരിക്കുവാൻ കഴിയാതെ അദ്ദേഹം കുഴങ്ങുന്നു. സ്വഭാവദാർഢ്യമില്ലാത്ത ഒരാളെയാണു് പീലാത്തോസിൽ നാം കാണുന്നതു്. മതപരമായ ഗൌരവപ്രശ്നങ്ങളെക്കുറിച്ചു് പരിശീലനവും പരിചിന്തനവുംമൂലം പരിപക്വമായ യാതൊരുനിലപാടുംസ്വീകരിക്കാതെമററുള്ളവരുടെ ഉപരിപ്ളവമായ ചിന്താഗതിയിലും വിമർശനങ്ങളിലും ആശ്രയിച്ചു സൌകര്യംപോലെ മാറുകയും മറിയുകയും ചെയ്യുന്ന അനേകരിൽ ഒരാളാണു് പീലാത്തോസു്. ഈ മനോഭാവമുള്ളവർക്കു സത്യം അറിയുവാൻ സാദ്ധ്യമല്ല. പീലാത്തോസിൻെറ ചോദ്യം തൻെറ അനിശ്ചിതത്വത്തിൻെറ ഒരു പ്രകടനം മാത്രമാണു്. യേശു ഐഹികമല്ലാത്ത തൻെറ രാജത്വത്തെക്കുറിച്ചും സത്യത്തിനു സാക്ഷ്യം വഹിക്കുന്നതിനെക്കുറിച്ചുമൊക്കെ പ്രസ്താവിച്ചപ്പോൾ സംശയമനോഭാവത്തിൽ പീലാത്തോസു തന്നോടു തന്നെയും യേശുവിനോടുമായി പറഞ്ഞ വചനങ്ങളായിരുന്നു ഇവ. എന്തു സത്യം! സത്യം എന്നൊന്നുണ്ടോ? ആർക്കറിയാം? എങ്ങനെ അറിയാം? പീലാത്തോസിൻെറ വാക്കുകളിൽ അവിശ്വാസം മാത്രമല്ല അല്പം ഹാസ്യരസവും സ്ഫുരിക്കുന്നുണ്ടു്. എന്നാൽ ഈ ഹാസ്യരസത്തിനടിയിൽ ആന്തരീയമായ അസമാധാനവും പോരാട്ടവും ഭീതിയും സ്ഥിതിചെയ്തിരുന്നു. യേശു നിരപരാധിയാണെന്നു് പീലാത്തോസിനറിയാം. ഒന്നിലധികം പ്രാവശ്യം താൻ അതു ജനസമക്ഷം പ്രസ്താവിച്ചു. എങ്കിലും അവസാനം യേശുവിനെ ക്രൂശിക്കുവാൻ ഏല്പിച്ചുകൊടുത്തു, എന്തൊരു മനഃചാഞ്ചല്യം! ശരിയേതെന്നറിഞ്ഞിട്ടും തെററു ചെയ്യുന്ന ഒരു മനുഷ്യനെയാണു് നാം കാണുന്നതു്. മനസ്സാക്ഷിയനുസരിച്ചു പ്രവർത്തിച്ചാലുണ്ടാകുന്ന ഭവിഷ്യത്തിനെ ഭയന്നു് അനീതിക്കു വിധേയനായ പീലാത്തോസിനാണോ സത്യം അറിയുവാൻ കഴിയുന്നതു്? സത്യം അറിയുവാനുള്ള ആഗ്രഹമോ ക്ഷമയോ അദ്ദേഹത്തിനില്ലാതെപോയതിൽ അതിശയിക്കാനില്ല. മതത്തെ അവഹേളിക്കയോ നിഷേധിക്കയോ ചെയ്യുന്ന പലരുടേയും അന്തഃകരണത്തിൻെറ അടിത്തട്ടിൽ അവർ അറിഞ്ഞിട്ടുള്ള പ്രമാണങ്ങൾക്കെതിരായി ജീവിക്കുന്നതുകൊണ്ടുള്ള കുററബോധവും സാന്മാർഗ്ഗികമായ അധഃപതനവും തന്മൂലമുള്ള ദുഷ്പ്രേരണാശക്തികളും മറഞ്ഞുകിടപ്പുണ്ടായിരിക്കും. അവയെ അഭിമുഖീകരിക്കുവാനുള്ള ഭയവും അസന്നദ്ധതയും ഹാസ്യരൂപത്തിലും പ്രതിഷേധപ്രകടനങ്ങളിലും പുറത്തു വരുന്നു എന്നുള്ളതാണു് വാസ്തവം.

പീലാത്തോസു് യേശുവിനെ കുററംവിധിച്ചു എങ്കിലും രക്ഷപ്പെടുത്തുവാൻ പ്രത്യക്ഷമായും പരോക്ഷമായും ശ്രമിച്ചു. അതു തൻെറ സത്യദീക്ഷ കൊണ്ടായിരുന്നോ എന്നു സംശയമാണു്. അന്ധവിശ്വാസം കലർന്ന ഒരു ഭീതി പീലാത്തോസിനെ ഗ്രസിച്ചു. അതിൽനിന്നുള്ള മോചനം പീലാത്തോസു് ആഗ്രഹിച്ചു. അഭ്യസ്തവിദ്യരായ ആളുകൾപോലും മതാനുഷ്ഠാനങ്ങളിൽ പീലാത്തോസിനുണ്ടായിരുന്നതുപോലുള്ള ഭയസമ്മിശ്രമായ അന്ധവിശ്വാസം പ്രദർശിപ്പിക്കാറുണ്ടു്. മതത്തെയും ദൈവത്തെയും സ്വന്ത താൽപ്പര്യങ്ങൾക്കായി ഉപയോഗിക്കുന്ന ഒരു യാചകമനോഭാവമാണു് ഇങ്ങനെയുള്ളവർ പ്രത്യക്ഷപ്പെടുത്തുന്നതു്; പുത്രത്വമനോഭാവത്തിൽ അന്തർഭവിച്ചിരിക്കുന്ന അഗാധമായ സത്യാന്വേഷണമോ ആത്മാർത്ഥമായ സത്യനിഷ്ഠയോ അല്ല. യേശുവിൻെറ നിരപരാധിത്വത്തെക്കുറിച്ചു ബോദ്ധ്യപ്പെടുകയും പലപ്രാവശ്യം പ്രസ്താവിക്കുകയും ചെയ്തിട്ടും ജനങ്ങൾ അടങ്ങുന്നില്ല എന്നു കണ്ടപ്പോൾ പീലാത്തോസിനു ഭയമായി. യേശുവിനെ രക്ഷിക്കുവാൻ തനിക്കു മനസ്സുണ്ടായിരുന്നെങ്കിലും അതിനുള്ള ധൈര്യമില്ലായിരുന്നു. യേശുവിനെക്കുറിച്ചു് ഏതാണ്ടൊരു മതിപ്പും ഭക്തിയും തനിക്കുതോന്നി. യേശുവിനെപ്പററി കൂടുതൽ അറിയണമെന്നു താൻ ആഗ്രഹിച്ചു എങ്കിലും ആ ആഗ്രഹം സ്വാർത്ഥപരമായ ഒന്നു മാത്രമായിരുന്നു. "നീ എവിടെ നിന്നു?" എന്നുള്ള ചോദ്യത്തിനു യേശു യാതൊരുത്തരവും നൽകിയില്ല. ഉത്തരം പറഞ്ഞതുകൊണ്ടു ഫലമില്ല എന്നു് കർത്താവിനു ബോദ്ധ്യമായി. പീലാത്തോസിനെ സത്യത്തിലേക്കു നയിക്കുവാൻ തൻെറ അപ്പോഴത്തെ മനോഭാവത്തിൽ അസാദ്ധ്യമായിരുന്നു. പല സത്യാന്വേഷികളുടെയും സംരംഭം ഇങ്ങനെയാണു് പരാജയപ്പെടുന്നതു്. ഓരോ പടിയിലും സത്യം നമ്മെ നടത്തുവാൻ നാം അനുവദിക്കണം, അതായതു അറിയുന്ന സത്യത്തെ മനസ്സാക്ഷിയനുസരിച്ചു് അനുഷ്ഠിക്കുവാൻ നാം തയ്യാറാകണം. എങ്കിൽ മാത്രമേ നമുക്കു പുരോഗമിക്കുവാൻ കഴിയൂ. സത്യമായ കർത്തവു നമ്മെ ഓരോരുത്തരെയുംതന്നെ അറിയുവാനും അനുസരിക്കുവാനും പ്രാപ്തരാക്കിത്തീർക്കട്ടെ.

# വിശ്വദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### രക്തസ്രാവനിരോധനം

കർത്താവു "യായിറോസിൻ" ഗൃഹംലാക്കാക്കി
സത്വരം പോകവേ, സംഭവമൊന്നുണ്ടായ്.
രക്തസ്രവം പിടിച്ചീരാറുവൽസര-
മാർത്തിക്കിരയായി വാണൊരു നാരിയാൾ
വംശജർ, ബന്ധുജനങ്ങളയൽവാസി-
വൃന്ദങ്ങളെന്നിവരൊക്കെ ത്യജിച്ചവൾ;
പാരം വിദഗ്ദ്ധരാം വൈദ്യരുപേക്ഷിച്ച
പാപമാംരോഗം, ചികിൽസാവിധികളാൽ
ദീനം ശമിക്കാതെ പാരം വിഷമിച്ചോൾ
ദീനാനുകമ്പിയാം നാഥനേക്കാണുവാൻ
നാണമിയന്നവൾ, പുരുഷമദ്ധ്യത്തിൽ
നിന്നു ഞെരുങ്ങിയോൾ, യോഗിയിങ്കൽനിന്നു
ശക്തിമോഷ്ടിക്കുവാൻ നിശ്ചയിച്ചാജ്ജനം-
മദ്ധ്യത്തിലു വിശ്വാസം പൂണ്ടുനടക്കയായ്.
നിരന്ധ്രമായ ജനാവലിക്കുള്ളിലൂ-
ടാ, രക്തവർഷിണി മുന്നോട്ടു നീങ്ങവേ
ക്രിസ്തുദേവൻ തന്റെയു വെള്ളവസ്ത്രത്തിൻ
തുമ്പിൽ വിനീതയായ സ്പർശിച്ചു മാറിനാൾ.
കണ്ടില്ലാസംഭവമാരു മെന്നാകിലൊ
കർത്താവറിഞ്ഞു പരമാർത്ഥമൊക്കെയും
തന്നിൽനിന്നാക്ഷണം ശക്തിവ്യാപ്പെട്ടു-
സന്നതഗാത്രിയേ പ്രാപിച്ചതോർക്കയാൽ

"ആരെന്റെ വസ്ത്രത്തിൽ സ്പർശിച്ചെന്നാരാഞ്ഞോ-
നാരുമൊരക്ഷരമോതാൻതുനിഞ്ഞില്ല.
കാര്യമറിയാതെ ശിഷ്യന്മാർ സ്തബ്ധരായ്
നേരറിഞ്ഞീടുവാനാളുകൾ ബദ്ധരായ്
കാരുണ്യമൂർത്തിയാം കർത്താവിൻ കണ്ണുകൾ
ചാരത്തുനിന്നൊരു നാരിയെ ദർശിച്ചു.
സംഭ്രമിച്ചാളവൾ സാഷ്ടാംഗമായ് വീണാൾ
സത്വഗുണാലയനീശന്റെ പാദത്തിൽ
അമ്പിൽ ക്ഷമിക്കണം നാഥ, തവാംശുക-
ത്തുമ്പിൽ ഞാൻ തൊട്ടുപോയ് സൗഖ്യം ലഭിക്കുവാൻ.
സംപ്രാപ്തസൗഖ്യ ഞാൻ, വീണ്ടും മഹാരോഗ-
സംപ്രാപ്തയാക്കീടൊല്ലെന്നെ മഹാഗുരോ"
ഏവമാമങ്കയാളോതവേ, മത്തൗഘ-
ഭാവം പകർന്നുപോയ -ഞ്ഞെട്ടിവിറച്ചവർ.
താദൃശരോഗം പിടിച്ചോർ തൊടുന്നാകി-
ല ദ്രുതത്വം നശിച്ചാരുമശുദ്ധരാം.
ശുദ്ധീകൃതാംഗരായ്ത്തീരണമാത്തരം
മർത്ത്യരെന്നായിരുന്നന്നത്തെരീതികൾ.
പങ്കത്തിൽനിന്നും സിതാംബുജം നിർമ്മിക്കും.
പാവനമൂർത്തിക്കോ? മാലിന്യസ്പർശനം?
കല്പിച്ചാനീശൻ "മകളെ, നിൻ വിശ്വാസ-
മപ്പോഴേ നിന്നെ സംരക്ഷിച്ചു പൂർണ്ണമായ്.
മാനസശാന്തിയോടൊത്തു നീ പോവുക
ന്യൂനത്വമൊക്കെയും കൈവെടിഞ്ഞീടുക."

---

(5—ാം പേജിൽനിന്നും തുടർച്ച)

മേരിക്കുട്ടി അവളുടെ ഹൃദയനാഥനെയും കുട്ടികൾ അവരുടെ വാത്സല്യ പിതാവിനെയും കാത്തിരിക്കയാണ്.

പതിനൊന്നു മണിയോടുകൂടെ വീട്ടിൽ എത്തുമെന്നായിരുന്നു ജോൺ മദ്രാസിൽനിന്നും അയച്ച ഒരു കമ്പിസന്ദേശത്തിൽ കാണിച്ചിരുന്നതു. എന്നാൽ മണി പതിനൊന്ന്, പന്ത്രണ്ട്; ഒന്ന്, രണ്ട്, എന്നിങ്ങനെ ഓരോന്നായി കഴിഞ്ഞു. എന്നിട്ടും ജോൺ വന്നില്ല. ആ വീട്ടിൽ ഒരു സദ്യയ്ക്കുള്ള വിഭവങ്ങൾ ഒരുക്കിയിരുന്നുവെങ്കിലും, അന്നുച്ചയ്ക്ക് അവിടെ ആരും ആഹാരം കഴിച്ചതുമില്ല. കാരണം ആ ഗൃഹനാഥനോടു ചേർന്നു ഊണുകഴിക്കുന്നതിന് അവരുടെ ഓരോരുത്തരുടേയും ഹൃദയം അവേശംപൂണ്ടിരുന്നു. യഥാർത്ഥത്തിൽ അവർക്കു വിശപ്പും തോന്നിയിരുന്നില്ല. "അച്ഛൻ വന്നിട്ടു മതിയമ്മേ" എന്നു ശിശുവായ ലീലപോലും പറഞ്ഞു ഊണു കഴിക്കുവാൻ വിസമ്മതിച്ചു. തളർന്നു ഓരോരുത്തരും സോഫായിലും കസേരകളിലും കിടന്നു. മേരിക്കുട്ടിക്കുമാത്രം എവിടെയെങ്കിലും ഇരിക്കുന്നതിനു തക്ക മനസ്സ്വാസ്ഥ്യം ലഭിച്ചിരുന്നില്ല. വികാരത്താൽ അവളുടെ ഹൃദയം അതിവേഗം തുടിച്ചു. അവൾ യാതൊരു ലക്ഷ്യവുമില്ലാതെ ഓരോ മുറിയിലും കയറി ഇറങ്ങിനടന്നു. അവസാനം അവളുടെ കിടക്കമുറിയിലെ മേശയിൽ ഗിൽറ്റു അരികുപിടിപ്പിച്ചിട്ടുള്ള ജോണിന്റെ ഒരു ഫോട്ടോയിൽ കുറെനേരം നോക്കിനിന്നു. അതു ജോൺ ജർമ്മനിയിൽനിന്നും അയച്ചുകൊടുത്ത ഒന്നായിരുന്നു. സുഭഗതനായ ആ യുവാവിനെ കുറെ സമയം നിർന്നിമേഷയായി നോക്കിനിന്നതോടുകൂടെ മേരിക്കുട്ടിയുടെ കണ്ണുകൾ രണ്ടുംനിറഞ്ഞു. അവൾ സാരിത്തുമ്പുകൊണ്ട് കണ്ണുകൾ രണ്ടും തുടച്ചെങ്കിലും, വീണ്ടും കണ്ണുകൾ നിറഞ്ഞതിനാൽ അവൾക്കു യാതൊന്നും തന്നെ ശരിക്കു കാണുന്നതിനുപോലും സാധിച്ചില്ല. ഭംഗിയായി കണ്ണാടിയിട്ടു വച്ചിരുന്ന ആ ഫോട്ടോ അവൾ കൈയിലെടുത്തു അവളുടെ ചുണ്ടുകളിലേയ്ക്കു അടുപ്പിച്ചു. പക്ഷെ ആ സമയത്തു ഗേററിങ്കൽ ഒരു കാർ വന്നുനിന്ന ശബ്ദം അവൾകേട്ടു "അച്ഛൻ വന്നമ്മേ" എന്നു വിളിച്ചുപറഞ്ഞുകൊണ്ട് കുട്ടികൾ ഗേററിങ്കലേക്കു ഓടി. വികാരക്ഷോഭത്താൽ അവളറിയാതെ കൈയിലിരുന്ന ഫോട്ടോ താഴെ വീണുടഞ്ഞു. പൊട്ടിയ കണ്ണാടിച്ചില്ലുകൾപോലും പെറുക്കിയെടുക്കുന്നതിനു നിൽക്കാതെ അവളുടെ ജീവനുള്ള ജോണിന്റെ മുഖത്തു് ആ ചുംബനം അർപ്പിക്കുന്നതിനു വേണ്ടി അവളും ഗേററിങ്കലേക്കു പാഞ്ഞു.

---


## ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്ക് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്ക് | " | 3 | 0 | 0 |
| ഒററപ്രതി | " | 0 | 2 | 0 |

# വേദവായനക്കുറിപ്പ്

തിങ്കൾ. യോഹ. 1. 35-42.

അടുത്തദിവസം കടന്നുപോകുന്ന യേശുവിനെ കണ്ടിട്ട് മാംദാനാ സമീപേ നിന്നിരുന്ന രണ്ടുശിഷ്യന്മാരോടായി കർത്താവിനെ കുറിച്ച് സാക്ഷിച്ചു. ഈ വിധമാണു അധികപങ്കാളുകളും കർത്താവിനെകുറിച്ചു ഗ്രഹിപ്പാൻ ഇടയാകുന്നതു്. നമ്മുടെ അനുഭവത്തിൽ കർത്താവിനെപററി നമുക്കു സാക്ഷിപ്പാൻ വല്ലതുമുണ്ടോ? മാംദാനായുടെ വചനങ്ങൾ കേട്ടു കർത്താവിനെ അനുഗമിച്ച ആ ശിഷ്യന്മാരിരുവരും വളരെ കരുതലോടെയാണു് തന്നെ സമീപിച്ചതു്. ഈവിധം ഭക്തിപൂർവം അവിടുത്തെ സമീപിക്കുന്നതിനു് കർത്താവിൻെറ നടത്തയിലും വല്ലതും അവർ കണ്ടുകാണണം. കർത്താവു് തിരിഞ്ഞുനോക്കി അവരെ കണ്ടു. തന്നെ അനുഗമിക്കുന്നതിനും തിരുവിഷ്ടം അറിയുന്നതിനും ആഗ്രഹിക്കുന്നവരെ കർത്താവിനെപ്പോഴുമറിയാം. പിന്നീട് അവരിലൊരുവനായിരുന്ന അന്ത്രയോസും സ്വസഹോദരനെ കർതൃസവിധത്തിലേക്കു കൊണ്ടുവന്നതു കാണുക. അന്ത്രയോസിനെപോലെ സ്വാനുഭവങ്ങൾ മററുള്ളവരുമായി പ്രത്യേകിച്ചു് സ്വന്തകുടുംബത്തിലുള്ളവരുമായി പങ്കിടുന്നതു് നമ്മുടെ അനുഭവങ്ങളിൽ സ്ഥിരപ്പെടുന്നതിനു സഹായകമല്ലയോ?

ചൊവ്വാ. യോഹ. 1. 43-51.

അടുത്തദിവസം യേശു ഗലീലയ്ക്കു പോകുമ്പോൾ പീലിപ്പോസിനെ കണ്ടു. തന്നെ അനുഗമിപ്പാൻ അവനോടുകല്പിച്ചു. വി. മത്തായി 4ൽ പത്രോസിനേയും അന്ത്രയോസിനേയും യാക്കോബിനേയും വിളിക്കുന്ന ഭാഗം വായിച്ചു നോക്കുക. നാം നമ്മുടെ അനുദിന കൃത്യങ്ങളിൽ വ്യാപൃതനായിരിക്കുമ്പോഴായിരിക്കും ദൈവത്തിൻെറ വിളി ഉണ്ടാകുക. രക്ഷകനെ കണ്ട പീലിപ്പോസ് എന്താണു ചെയ്തതു്? അവൻ നഥാനിയേലിനെ യേശുവിൻെറ സമീപത്തേക്കു കൊണ്ടുവന്നു. നാം രക്ഷകനെ കണ്ടുഎങ്കിൽ നമ്മിൽക്കൂടെ മററുള്ളവർക്കു് അയക്കുവാൻ എന്തെങ്കിലും സന്ദേശം തന്നിക്കുകാണും "ഇതാ സാക്ഷാൽ ഇസ്രായേല്യൻ ഇവനിൽ കപടം ഇല്ല" നഥാനിയേലിനെ കണ്ടഉടനെ കർത്താവരുളിചെയ്ത സ്വാഗതവചനങ്ങളാണിവ. യാക്കോബിൻെറ കാപട്യം എന്തായിരുന്നു എന്നും അവൻ എങ്ങനെ അനുഗ്രഹീതനായിത്തീർന്നു എന്നും നമുക്കറിയാം. അത്തിവൃക്ഷത്തിൻെറ കീഴിലിരുന്നു ദൈവവുമായി മല്ലയുദ്ധംചെയ്യുന്നനഥാനിയേലിനെ തൻെറ ദിവ്യചക്ഷുസ്സുകളാൽ കർത്താവുകണ്ടു. അതുകൊണ്ടാണു് പീലിപ്പോസിനെ അവൻെറ അടുക്കൽ അയച്ചതു്. സർവ്വവും അറിയുകയും സഹായഹസ്തം നീട്ടുകയും ചെയ്യുന്ന ദൈവം ഒരുവനേയും ഏകാന്തതയിൽ ഉപേക്ഷിക്കുവാൻ ആഗ്രഹിക്കുന്നില്ല.

ബുധൻ. യോഹ. 2. 1—12.

കർത്താവിൻെറ മാമ്മോദീസായിക്കുശേഷം കർത്താവും വി. മാതാവുമായി കാണുന്ന പ്രഥമസന്ദർഭമായിരിക്കണം കാനായിലെ കല്യാണാവസരം. യേശുവും മാതാവും അവിടെ സന്നിഹിതരായിരുന്നതുകൊണ്ടു് ഏതോ ചാർച്ചക്കാരുടെ ഭവനമായിരുന്നു അതു് എന്നതിനു സംശയമില്ല. പ്രതീക്ഷിച്ചിരിക്കാത്ത ഒരു സംഭവം ഉണ്ടായി. ക്ഷണിക്കപ്പെട്ടവർക്കു വിളമ്പുവാൻ വീഞ്ഞു തികയാതെപോയി. അതിഥികൾക്കാവശ്യമായ വിഭവങ്ങൾ തികയാതെ വന്നാൽ ഉണ്ടാകുന്ന അവസ്ഥ ചിന്തനീയമാണു്. ഇതുപോലെയുള്ള പ്രതിസന്ധിഘട്ടങ്ങൾ പലപ്പോഴും ഒരു ഭവനത്തിൽ ഉണ്ടായെന്നു വരാം. രോഗം, മരണം, കുടുംബാംഗങ്ങളിലാരെങ്കിലും പ്രവർത്തിച്ച അബദ്ധം. അങ്ങനെയുള്ള അവസരങ്ങളിൽ വ. മാതാവിനെ പോലെ കർതൃസവിധത്തിലേക്കു പോകുവാൻ നമുക്കു കഴിഞ്ഞിരുന്നു എങ്കിൽ. "ഇപ്പോൾ കോരി വിരുന്നുവാഴിക്കു കൊണ്ടുപോയി കൊടുപ്പിൻ." കർത്താവായ യേശുവിനെ ദൈനംദിനജീവിതത്തിൽ കാണുവാൻ കഴിഞ്ഞിട്ടുള്ളവർ ഏതോ ഒരു നൂതന ശക്തി തന്നിൽ ദർശിക്കാറുണ്ടു്. സാധാരണ കർത്തവ്യങ്ങളും ജോലികളും പോലും അൽഭുതകരമായവിധം രൂപാന്തരപ്പെടുന്നതായി അവർ ദർശിക്കുന്നു. നമ്മുടെ കുടുംബജീവിതത്തിൽ യേശുതമ്പുരാൻ തൻെറ മഹത്വം പ്രത്യക്ഷപ്പെടുത്തണമേ എന്നു നമുക്കു പ്രാർത്ഥിക്കാം.

വ്യാഴം. യോഹ. 2. 13—22.

ഒരു സാധാരണ ഭവനത്തിൽ കർത്താവിനെ താഴ്മയോടെ സ്വീകരിച്ചവർക്കുണ്ടായ അനുഭവം എന്തായിരുന്നു എന്നു നാം കണ്ടുകഴിഞ്ഞു. വളരെ വ്യത്യസ്ഥമായ ഒരു രംഗമാണിന്നത്തെ ധ്യാനവിഷയം. "അവൻ സ്വന്തത്തിലേക്കു വന്നു; സ്വന്തമായവരോ അവനെ കൈക്കൊണ്ടില്ല" എന്ന വാക്കുകൾ എത്ര അർത്ഥവത്തായിരിക്കുന്നു. മതം കേവലം ബാഹ്യമായ ആചാരാനുഷ്ഠാനങ്ങളായി തീന്നതിൻെറ ഭവിഷ്യത്താണു നാമവിടെ കാണുന്നതു്. പക്ഷേ നമ്മുടെ ദേവാലയങ്ങളിൽ ആടുമാടുകളെ വിൽക്കുന്നവരെ കാണുകയില്ലായിരിക്കാമെങ്കിലും തമ്മിൽ തന്നെ ഭിന്നതാല്പര്യങ്ങൾ തമ്മിലുള്ള വ്യാപാരം നടക്കുന്നുണ്ടെന്നതിനു സംശയമില്ല. അവയെല്ലാം ബഹിഷ്കരിച്ചു് കർത്താവാധിപത്യം സ്ഥാപിക്കുവാൻ നാം സമ്മതിച്ചിരുന്നു എങ്കിൽ. നമ്മുടെ കർത്താവു നമ്മുടെ ഹൃദയങ്ങളിൽ വസിച്ചു നമ്മുടെ മതം പരിശുദ്ധവും കളങ്കരഹിതവുമായി സൂക്ഷിക്കേണമേ എന്നു പ്രാർത്ഥിക്കാം.

വെള്ളി. യോഹ. 2. 23—3-15.

യഹൂദന്മാരുടെ ചിന്താഗതികൾക്കു വിധേയനായിരുന്ന നിക്കോദേമോസ് പുതുതായി ജനിക്കാത്ത ഒരുവനും സ്വർഗ്ഗരാജ്യം കാണ്മാൻ കഴികയില്ലെന്നുള്ള കർതൃവചനങ്ങൾ കേട്ട് അൽഭുതപ്പെടുന്നതു കാണുക. നിക്കോദേമോസിനു് ആ കാര്യം യഥാർത്ഥവിരുദ്ധമായി തോന്നി. എന്നാൽ കർത്താവു് അതാവശ്യമാണെന്നു് ആവർത്തിച്ചു പറയുന്നതിൽ കൂടുതലായി ഒരു വിശദീകരണം നൽകുന്നതിനു ശ്രമിക്കുന്നില്ല. എന്നാൽ മാനസാന്തരത്തിൻെറ അത്യാവശ്യകത എടുത്തു പറയുന്നുമുണ്ടു്. യഹൂദന്മാരുടെ ഉപദേഷ്ടാവായിരുന്ന നിക്കോദേമോസിനിവയൊന്നും തന്നെ ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. നിക്കോദേമോസ് ഏതുവിധം പിരിഞ്ഞുപോയി എന്നു നാമറിയുന്നില്ലെങ്കിലും കർത്താവിൻെറ മരണശേഷം ആ തിരുശരീരം സംസ്കരിക്കുവാൻ കൂട്ടുന്നതുകൊണ്ടു് അന്നല്ലെങ്കിൽ പിന്നാലെ കർത്താവിൽ വിശ്വസിച്ചു എന്നു വിചാരിക്കാം. അന്യരെ ഭയന്നു രാത്രിയിൽ കർതൃസവിധത്തിൽ വന്ന ഒരുവനു വന്ന വ്യതിയാനം കാണുക. ഇതുപോലൊരുവ്യതിയാനം നമ്മുടെ ജീവിതത്തിലുണ്ടായിട്ടുണ്ടോ?

ശനി. യോഹ. 3. 16—21

ഈ ഭാഗം കർത്താവിൻെറ വചനങ്ങളല്ലെന്നും ഗ്രന്ഥകർത്താവിൻെറ ദീർഘകാലധ്യാനഫലമായി അദ്ദേഹത്തിലുണ്ടായ ചില ചിന്തകളാണെന്നുള്ളതും നിസ്സർക്കമാകുന്നു. "തൻെറ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന്നു ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു." നമ്മുടെ രക്ഷകനിലേക്കു നമ്മുടെ ദൃഷ്ടികളെ ഉയർത്തി തന്നിൽ നാം വിശ്വസിക്കുന്നു എന്നു് ഏ

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

## നിങ്ങൾക്കുവേണ്ടിയും അന്യർക്കുവേണ്ടിയും

(ഡോ. ബെർനാർഡ് ക്ളെമൻൻസ്)

(അദ്ധ്യായം 2 തുടർച്ച)

മററുള്ളവർക്കുവേണ്ടിയുള്ള പ്രാർത്ഥനയുടെ അഥവാ മദ്ധ്യസ്ഥപ്രാർത്ഥനയുടെ ഉത്തമമാതൃകയായി ഞാൻ എടുത്തതായ കർത്തൃപ്രാർത്ഥനയിലെ ആദ്യഭാഗത്തിൽ നാം ചോദിക്കുന്ന കാര്യങ്ങളിൽ മിക്കവയും ലഭ്യമാകുന്നത് നാം ആർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവോ ആ ആളിന്റെ ഇച്ഛയുടെ (Will) സ്വാതന്ത്ര്യമായ സമ്മതത്തെ ആശ്രയിച്ചിരിക്കുന്നു. ആ തീരുമാനം ആശ്രയിച്ചിരിക്കുന്നതു വാസ്തവത്തിൽ ആ ആളിൽ ആണെങ്കിൽ പ്രാർത്ഥനകൊണ്ടുള്ള പ്രയോജനമെന്ത്? ഞാൻ പ്രാർത്ഥിക്കുന്നതുകൊണ്ട് ആ കാര്യത്തിന് ഒരുവിധത്തിലോ അല്ലെങ്കിൽ മറെറാരു വിധത്തിലോ എങ്ങിനെ ബാധകമാകാൻ കഴിയും? ഈ ചോദ്യത്തിനു ഭാഗികമായ ഉത്തരം ഉദ്യാനം നനയ്ക്കുന്നതായി ഞാൻ മേൽ പ്രസ്താവിച്ച മനുഷ്യൻ നൽകുന്നുണ്ട്. എന്തുകൊണ്ടെന്നാൽ വെള്ളം കോരി നനച്ചപ്പോൾ വാടി തളർന്നു വീണുകിടന്ന ചെടികൾ വീണ്ടും നേരേ നിൽക്കുകയും പുതുതായി പുഷ്പങ്ങൾ വിടരുകയും ചെയ്യുന്നു, എന്നാൽ കുറേക്കൂടെ പൂർണ്ണമായ ഉത്തരം ലഭിക്കുന്നതിനു നാം ഉദ്യാനത്തിന്റെ പുറത്തേക്കിറങ്ങണം. ശരിയായതെന്നു നിങ്ങൾ വിശ്വസിക്കുന്ന അഭിപ്രായത്തിൽനിന്നു വിഭിന്നമായ അഭിപ്രായം സ്വീകരിച്ചിരിക്കുന്ന ആളുകളെ മനസ്സുതിരിക്കണമെന്നുള്ള ആശയിൽ എഴുത്തുകൾ മൂലമോ സംഭാഷണം മൂലമോ അവരുമായി വാസ്തവത്തിൽ എത്ര എത്ര പ്രാവശ്യം നിങ്ങൾ വാദം നടത്തുന്നു? നമ്മളെല്ലാം തുടർച്ചയായി അതു നടത്തിക്കൊണ്ടിരിക്കയാണല്ലോ; കഴിഞ്ഞതിന്റെ മുമ്പിലത്തെ ചൊവ്വാഴ്ച മഴയായിരുന്നോ അതോ തെളിവായിരുന്നോ എന്നു വാദിക്കുക; ഒരു സുബുദ്ധിയുള്ള പരമാർത്ഥിയായ മനുഷ്യനു വിശ്വസിപ്പാൻ കഴിയുന്ന രാഷ്ട്രീയമോ പലപ്പോഴും മതപരമോ ആയ ഏകതത്വം ഇന്നതെന്നു വാദിക്കുക; റേഡിയോപരിപാടിയിൽ സംഗീതം ആവശ്യത്തിൽ അധികമാണെന്നോ സംഭാഷണം ആവശ്യത്തിൽ അധികമാണെന്നോ വാദിക്കുക; നാളത്തെ ഊണിനു ഇന്ന ഇന്ന കറികൾ വേണമെന്നു വാദിക്കുക, നമ്മൾ എപ്പോഴും അങ്ങിനെ ചെയ്തുകൊണ്ടിരിക്കയാണ്. എന്നാൽ ഈ സമയമെല്ലാം മറേറയാളിനു സ്വന്തമായി തീരുമാനം ചെയ്‌വാൻ പൂർണ്ണസ്വാതന്ത്ര്യമുണ്ട്. എന്നാൽ നാം വാദിച്ചുകൊണ്ടിരിക്കുന്നതാനും. ആ വസ്തുത നമ്മുടെ അഭിപ്രായത്തെ അയാളുടെ മേൽ അടിച്ചേൽപ്പിക്കുന്നതിനു നമ്മളെ പിന്തിരിക്കുന്നില്ല. അയാൾ ഒരു കാലത്തു നമ്മുടെ വാദത്തെ സമ്മതിച്ചു മനസ്സുതിരിയുമെന്നു നാം ആശിക്കുന്നു. (അങ്ങിനെ ചിലപ്പോഴൊക്കെ സംഭവിക്കുന്നുണ്ടുതാനും.) അപ്പോൾ അയാളുടെ ഇച്ഛാശക്തി പ്രതിവാദിതവിഷയത്തിൽ നമ്മുടേതിനോടു യോജിക്കുകയും നമ്മൾ വാദിച്ച ഉദ്ദേശം സാധിക്കുകയും ചെയ്യുന്നു. മിക്കവാറും ഇതുപോലെതന്നെയാണ് നമ്മുടെ പ്രാർത്ഥനയും. നമ്മുടെ പ്രാർത്ഥനകൾമൂലം നാം ആർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവോ ആ ആളിൽ നന്മയുടെ വശത്തേക്കുള്ള നിർബന്ധത്തിന്റെ ഒരു നിരന്തരമായ പ്രവാഹത്തെ നാം ഒഴുക്കുകയാണ്. ഈ കാര്യങ്ങൾ രണ്ടിൽവച്ച് (രണ്ടും ഉപയോഗമുള്ളതാണെങ്കിലും) വാദപ്രതിവാദത്തെക്കാൾ പ്രാർത്ഥനയ്ക്കാണ് ഉദ്ദിഷ്ടകാര്യസിദ്ധിക്കു അധികം സാദ്ധ്യതയുള്ളത്. എന്തുകൊണ്ടെന്നാൽ നമ്മൾ ആർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവോ ആ ആളിന്റെമേൽ നമ്മൾ ചെലുത്തുന്ന ശക്തി നമ്മുടെ സ്വന്തമല്ല പിന്നെയോ ദൈവത്തിന്റേതാണ്. കൂടാതെ വാദത്തിൽ നമുക്കു പററിയേക്കാവുന്ന വിനാശകരമായ തെററുകൾ പ്രാർത്ഥനയിൽ ഉണ്ടാകാൻ വഴിയുമില്ല. ഉദാഹരണമായി സത്യമാണെന്നു നമുക്കു പരമബോദ്ധ്യമുള്ളതും മററയാൾ അതു സ്വീകരിക്കേണ്ടതു അത്യാവശ്യവുമായ ഒരു പരിപൂർണ്ണമായി ഉത്തമമായ കാര്യത്തിൽ നാം വാദിക്കുന്നു. എന്നാൽ നമ്മുടെ പ്രസംഗത്തിലെ നിർഭാഗ്യകരമായ വിശദാംശങ്ങൾമൂലമോ പ്രസംഗരീതിമൂലമോ നമ്മുടെ ഭാവംമൂലമോ വാസ്തവത്തിൽ പരമസത്യമായ ആ കാര്യത്തിലേക്കു അയാൾ ആകർഷിക്കപ്പെടുന്നതിനു പകരം നാം അയാളെ അകററിക്കളയുന്നു എന്നുള്ളതു പലപ്പോഴും സംഭവിക്കുന്നതാകുന്നു. എന്നാൽ പ്രാർത്ഥനയിൽ ഇങ്ങിനെയൊന്നു സംഭവിക്കാനേ പാടില്ല. ആ ആളുടെ അസ്തിത്വത്തിന്റെ കേന്ദ്രത്തിലേക്കു നന്മയുടെ ശക്തിയെ നാം ചെലുത്തുകയാണ് ചെയ്യുന്നത്. നമ്മുടെ പ്രാർത്ഥനയാകുന്ന ചാലിൽക്കൂടെ ഒരു മനുഷ്യനിലേക്ക് ഒഴുകുന്ന കൃപയെയും സ്നേഹത്തെയും യഥാർത്ഥ സുബോധത്തെയും നമ്മുടെ ഭോഷത്വത്തിനു ദൂഷിപ്പിക്കാൻ കഴികയില്ല. നാം എത്രമാത്രം ഭോഷന്മാരായാലും നമുക്കതു ചെയ്യാൻ കഴിയും. ഒരു കഴുത നമ്മുടെ കർത്താവേശുമശിഹായെ യറുശലേമിലേക്കു വഹിച്ചുകൊണ്ടുപോയല്ലോ. പ്രാർത്ഥനമൂലം ഈ വിധത്തിൽ ഏവനും ദൈവത്തോടുകൂടെ സഹകരിക്കാൻ കഴിയും; സമാകർഷകമാംവണ്ണം വാഗ്വാദം ചെയ്യാൻ കഴിവുള്ളവർ അധികമില്ല. രണ്ടു കാലുകൊണ്ടും നാക്കുകൊണ്ടും ശ്രമിച്ചിട്ടു തുറക്കാത്ത പല പടികളും മുട്ടിന്മേൽ നിന്നുകൊണ്ടു ശ്രമിച്ചിട്ടു തുറക്കുവാൻ കഴിയുന്നതായി ഏതു മതാചാര്യനും അറിയാം.

ഇപ്പോൾ ഈ അദ്ധ്യായത്തിൽ ഞാൻ വിവരിപ്പാൻ ശ്രമിച്ച കാര്യങ്ങളെ ചുരുക്കി പറഞ്ഞുകൊള്ളുന്നു. "യേശുക്രിസ്തുവിന്റെ നാമത്തിൽ" പിതാവിനോടു നാം ചോദിക്കുന്നതെല്ലാം നമുക്കു ലഭിക്കും. അതുകൊണ്ടു നാം ചോദിച്ചിട്ടു ലഭിക്കാത്തപക്ഷം നാം തന്റെ നാമത്തിൽ ചോദിച്ചിട്ടില്ല എന്നു സ്പഷ്ടം. ചില കാര്യങ്ങളിൽ സംഗതി ഇങ്ങനെയായിരുന്നു എന്ന് സംഭവത്തിന്റെ ശേഷം നമുക്കു തെളിവായി കാണ്മാൻ കഴിയും. മററു ചില കാര്യങ്ങളിൽ സംഗതികൾ ഇങ്ങിനെ ആയിരുന്നേക്കാമെന്ന് അസ്പഷ്ടമായും കാണ്മാൻ കഴിയും. മരണത്തിന്റെ മറുകരയിൽ "നാം അറിയപ്പെടുന്നതുപോലെതന്നെ നമുക്കറിവുണ്ടാകുന്ന" വേളയിൽ ലഭ്യമാകുന്ന പരിപൂർണ്ണജ്ഞാനം കിട്ടുന്നതുവരെ നമുക്കു മനസ്സിലാക്കാൻ സാദ്ധ്യമല്ലാത്ത വേറെ സംഗതികളും ഉണ്ട്.

---

ററുപറഞ്ഞു പാപികളായ നമുക്കു താൻ നിത്യജീവൻ നൽകുമെന്ന് ഉറസ്സും. 18 മുതൽ 21 വരെയുള്ള വാക്യങ്ങൾ ശ്രദ്ധാപൂർവ്വം വായിക്കുക. ഒരുവനും നിഷേധിക്കുവാൻ പാടില്ലാത്ത ഒരു സത്യമല്ലേ ഇത്. ദൈവമക്കൾ ആകുവാൻ അവൻ അധികാരം നമുക്കു നൽകിയിരിക്കുന്നു. ആ അവകാശം നാം നഷ്ടപ്പെടുത്തുന്നു എങ്കിൽ അതിനുത്തരവാദിത്വം മററാർക്കുമല്ല.

# രണ്ടാനമ്മ

(സി. ഇ. ജി)

ആ യുവവൈദികൻ തന്റെ സഹോദരിയുടെ അവിചാരിതമായ ചരമം മൂലം അശരണരായിത്തീർന്ന സഹോദരിസന്താനങ്ങളെപ്പറ്റി സംസാരിക്കുകയായിരുന്നു. അദ്ദേഹം ഈ വിധം ഉപസംഹരിച്ചു. "എന്റെ സ്യാലൻ പുനർവിവാഹം ചെയ്യുന്നതിനു തീരുമാനിക്കുന്നപക്ഷം ആ കുഞ്ഞുങ്ങളുടെ അവസ്ഥ എത്രദയനീയമായിരിക്കും" "എന്തുകൊണ്ട്?" ഞാൻ ചോദിച്ചു. അദ്ദേഹത്തിന്റെ മുഖത്തു് പ്രതിബിംബിച്ചുകണ്ട വികാരദ്യോതകമായ അത്ഭുതഭാവം മാത്രമായിരുന്നു എന്റെ ചോദ്യത്തിനു് അദ്ദേഹം നൽകിയ മറുപടി. ഞങ്ങൾ ശാന്തമായി ആ സംഭവത്തിന്റെ ഭവിഷ്യൽ ഫലങ്ങളെക്കുറിച്ചു് ചിന്തിച്ചുകൊണ്ടിരുന്നു. ക്രമേണ ഒരു ചിത്രം എന്റെ മനോമുകുരത്തിൽ ഉയർന്നുവന്നു. മാതൃരഹിതമായിതീർന്ന ഒരു ചെറുഗ്രാമീണഭവനം. ആ ഭവനത്തിൽ ഇതര സ്ത്രീകളുണ്ടായിരുന്നില്ല. മുതിർന്നകുട്ടികൾ ദൂരെസ്കൂളിൽ താമസിച്ചു വിദ്യാഭ്യാസം നടത്തുകയാണു. ഭവനനായകൻ ജോലികാര്യങ്ങളിൽ വ്യാപൃതനായിരിക്കുമ്പോൾ ഇളയകുഞ്ഞുങ്ങൾ, ആരുംഅവരെ പരിചരിക്കുവാനില്ലാത്ത നിസ്സഹായാവസ്ഥയിൽ കഴിയേണ്ടിവരുന്നു. ഭക്ഷണം പാകംചെയ്യുന്നകൃത്യംപോലും ഭവനനായകൻതന്നെ ഏറെറടുക്കണം. കുഞ്ഞുങ്ങൾ ആ കൃത്യത്തിൽസഹായിക്കുവാനും. അവർക്കു് ഏതെങ്കിലും രോഗം പിടിപെട്ടാൽ അവരെ ശുശ്രൂഷിക്കുവാനാരുമില്ല. പക്ഷെ അശ്രദ്ധമൂലം നിസാരമായി ആരംഭിക്കുന്ന പനിപോലും കഠിനജ്വരമായി മാറുകയില്ലെന്നാരറിഞ്ഞു.

അധിക കാലതാമസം കൂടാതെ അദ്ദേഹം പുനർവിവാഹംചെയ്തു. പക്ഷെ ആ സഹധർമ്മിണി ആർദ്രവതിയും ആരോഗ്യവതിയുമായ ഒരു ഗ്രാമീണകന്യകയോ അതല്ലാത്തപക്ഷം കുഞ്ഞുങ്ങളെ വളർത്തുന്നതിന്റെ ക്ലേശം മനസ്സിലാക്കിയിട്ടുള്ള ഒരു വിധവയോ ആയിരിക്കാം. ആരായിരുന്നാലും തന്റെ ജീവനായകന്റെ സന്താനങ്ങൾക്കുവേണ്ടി പരമാവധി ചെയ്യുവാൻ സന്നദ്ധതയുള്ള ഒരു ക്രൈസ്തവസ്ത്രീയായിരുന്നു അവൾ. എന്നാൽ പലപ്പോഴും അവളുടെ പരമപരിശുദ്ധമായ ശ്രമങ്ങൾ പരാജയമടയുന്നതായി കണ്ടുതുടങ്ങി. രണ്ടാനമ്മമാർക്കു് ജന്മസിദ്ധമെന്നു പരിഗണിക്കപ്പെടുന്ന കഠിനഹൃദയത്തെപ്പററി അയൽ വാസികൾ ആ കുഞ്ഞുങ്ങളെ ഉണർത്തിച്ചു തുടങ്ങി. അവൾ ചെയ്യുന്ന ഏതൊരു പ്രവൃത്തിയും വിമർശനബുദ്ധ്യാ, ശത്രുമനോഭാവത്തോടെ വീക്ഷിക്കുന്ന ഒരു സമൂഹത്തിലേക്കാണു ആ വധു ചെന്നുചേർന്നതു്. അവൾ എന്തു ചെയ്യും?. ഭാവനാശൂന്യമായ താല്പര്യപ്രകടനവും വിമർശനവും മൂലം ഒരു ഭവനത്തിലെ ശാന്തമായ അന്തരീക്ഷം കലക്കി മലിനമാക്കുകയാണു ചെയ്യുന്നതെന്നു് അവരാരുമറിയുന്നില്ല.

ഭാഗ്യവശാൽ, ചിററമ്മമാരുടെ സംരക്ഷണയിൽ ലഭിച്ച കുഞ്ഞുങ്ങളുടെ ജീവിതത്തിനു മഹത്തായ സംഭാവനകൾ ചെയ്യുവാൻ കഴിഞ്ഞിട്ടുള്ള മഹതികളുടെ ചരിത്രവും ചുരുക്കമല്ല. അങ്ങനെ ചരിത്രത്തിൽ അറിയപ്പെട്ടിട്ടുള്ള മഹത്തായ ഉദാഹരണങ്ങളിൽ ഒന്നാണു് അബ്രഹാം ലിങ്കന്റെ ചിററമ്മ. അദ്ദേഹത്തിന്റെ ബാല്യകാല ജീവിതത്തിനു് ആ മഹതി നൽകിയിട്ടുള്ള സത്പ്രേരണകൾ എത്രമാത്രമെന്നു് അദ്ദേഹത്തിന്റെ ജീവചരിത്രം വായിച്ചിട്ടുള്ളവർക്കറിയാം.

ഒരു ഹിന്ദുവിദ്യാർത്ഥി സ്വാനുഭവങ്ങളെപ്പററി എന്നോടു വിവരിക്കുകയായിരുന്നു. അവൻ വികാരവിവശനായി തന്റെ മാതാവിനെപ്പററി സംസാരിച്ചുകൊണ്ടിരുന്നു. അവസാനം പുഞ്ചിരിയോടുകൂടി ഈ വിധം സമാപിപ്പിച്ചു. "അവർ ഞങ്ങളുടെ വളർത്തമ്മയാണെങ്കിലും അതേപ്പററി ഞങ്ങൾ ചിന്തിക്കാറില്ല. കെ. ററി. പോൾ ആ വന്ദ്യമാതാവിനെ അഭ്യസിപ്പിച്ചു എന്നുള്ളതാണു് ഈ വലിയ വ്യതിയാനത്തിനു കാരണം." കൂടുതൽ അന്വേഷണങ്ങൾ കൊണ്ടു് ഒരു കാര്യംകൂടെ വ്യക്തമായി. വിദ്യാഭ്യാസംകൊണ്ടു് ഔപചാരികമായ സ്കൂൾ അഭ്യസനമെന്നല്ല ആ യുവാവു് ഉദ്ദേശിച്ചതു്. എന്നാലോ ശ്രീ. പോളിനേപ്പോലെ ഉത്തമനായ ഒരു ക്രൈസ്തു

---

മററുള്ളവരെ കുറേക്കൂടി പരിപൂർണ്ണമായി ദൈവത്തോടുള്ള യോജിപ്പിലേക്കു കൊണ്ടുവരാനായി നാം ശ്രമിക്കുന്ന പ്രാർത്ഥനയിൽ അവസാനത്തിൽ തീരുമാനം ചെയ്യുന്നതിനുള്ള ശക്തി അവരിൽ സ്ഥിതിചെയ്യുന്നു എന്നുള്ളതു വാസ്തവമാണെന്നുവരികിലും നമ്മുടെ ഉദ്ദേശം സാധിക്കുന്നതിനു ഏതു വാദവുംപോലെ കുറഞ്ഞപക്ഷം ശക്തിമത്താണു് നമ്മുടെ പ്രാർത്ഥന എന്നുതന്നെയല്ല പ്രാർത്ഥന വാസ്തവത്തിൽ കുറേക്കൂടി മെച്ചവുമാകുന്നു.

മററുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതെങ്ങിനെ എന്നുള്ളതിനേപ്പററി പറഞ്ഞാൽ അവർ എവിടെയെല്ലാം സ്ഥിതിചെയ്യുന്നുവോ ആ സ്ഥലങ്ങളിലേക്കു ആഫീസിലേക്കോ, ഒരു ആസ്പത്രിയിലേക്കോ, അവരുടെ മുറിയിലേക്കോ, ഞങ്ങൾ ഒരുമിച്ചിരുന്നതായ ഏതെങ്കിലും സ്ഥലത്തേക്കോ സങ്കല്പത്തിൽ ചെന്നു് അവരോടുകൂടെ മുട്ടുകുത്തി അങ്ങിനെ അവർക്കുവേണ്ടി എന്റെ പ്രാർത്ഥന ചൊല്ലുന്നതു് എന്നെ സംബന്ധിച്ചിടത്തോളം സഹായകരമായ ഒരു പദ്ധതിയായി ഞാൻ കാണുന്നു. ഒരേസമയത്തു കുറേഅധികം പേർക്കുവേണ്ടി പ്രാർത്ഥിക്കയാണെങ്കിൽ എന്റെ ചുററും അവരേ കൂട്ടുവാൻ ശ്രമിച്ചു് അവരുടെ നടുവിൽ മുട്ടുകുത്തുകയോ അവർക്കു ഞാൻ ശുശ്രൂഷ ചെയ്ക പതിവായിരുന്ന സ്ഥലത്തു എന്റെ മനസ്സിൽ ഞാൻ നടന്നു് അവിടെ അവർക്കുവേണ്ടി പ്രാർത്ഥിക്കയോ ചെയ്യുന്നു. നമുക്കു് ഇഷ്ടംപോലെ അവർക്കുവേണ്ടി പ്രാർത്ഥിക്കാം. എന്നാൽ ഞാൻ മുമ്പു പറഞ്ഞതുപോലെ "ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ" എന്ന പ്രാർത്ഥന വീണ്ടും വീണ്ടും ചെല്ലുന്നതിലേക്കു നിങ്ങളേ തിരിച്ചു വിടുന്നതാണു് എനിക്കിഷ്ടം. എന്തുകൊണ്ടെന്നാൽ ആ പ്രാർത്ഥന നൽകപ്പെടുന്നു എങ്കിൽ നാം ഏതാളിനോ കാര്യത്തിനോവേണ്ടി പ്രാർത്ഥിച്ചുവോ ആ ആളോ കാര്യമോ പരിപൂർണ്ണമായിരിക്കും. അപ്പോൾ ദുഃഖമോ ദുരിതമോ യാതൊന്നുംതന്നെ ഒരുതരത്തിലല്ലെങ്കിൽ വേറൊരുതരത്തിൽ പ്രാധാന്യത്തെ അർഹിക്കാൻ സാധ്യവുമല്ല.

ചിലപ്പോൾ വാക്കുകൾ യാതൊന്നും ഉച്ചരിക്കാതെ പ്രാർത്ഥിക്കാം. മുട്ടുകുത്തി അവരേ ഓരോരുത്തരായി ദൈവതിരുസന്നിധിയിൽ കാണിക്കുന്നതിനായി കയ്യിൽ വഹിക്കുന്നു എന്നവിധത്തിൽ ഉയർത്തി പിടിക്കുക; താൻ പലസ്തീൻനാട്ടിൽ മനുഷ്യരുടെ ഇടയിൽ സഞ്ചരിച്ചിരുന്നപ്പോൾ തന്റെ അനുഗ്രഹപ്രാപ്തിക്കു തള്ളമാർ കൊച്ചു കുഞ്ഞുങ്ങളെ കൊണ്ടുവന്നതുപോലെ.

Reg. No. T 64 Licence No. 498 Dated 20-8-1946 Reg. M 5286

# THE CHURCH WEEKLY

വനമ്മയുള്ള സംസർഗ്ഗം ജീവിതത്തിൽ എത്ര വലിയ സമൂലപരിവർത്തനം തന്റെ രണ്ടാനമ്മയിൽ വരുത്തിവച്ചു എന്നായിരുന്നു ആ യുവാവു ചിന്തിച്ചതു്.

മറെറാരു ഭവനത്തെ ബന്ധിക്കുന്ന രണ്ടു മനോഹര കഥകൾ കൂടെ ഉദ്ധരിക്കാം. ഭവനനായികയുടെ മരണശേഷം ആ പദം അലങ്കരിച്ച സ്ത്രീ ആ ഭവനത്തിലെ കുഞ്ഞുങ്ങളോടു മാതൃതുല്യമായ വിധം വർത്തിച്ചുപോന്നു. തൽഫലമായി അവിടെനിന്നു ബോർഡിംഗ് സ്കൂളിലെത്തിയ കുട്ടികൾ തങ്ങളുടെ രണ്ടാനമ്മയെപ്പററി വാത്സല്യപൂർവ്വം അനുസ്മരിക്കുന്നതു കേട്ടിട്ടു മറെറാരു ബാലൻ ഈ വിധം പ്രതിവചിക്കയുണ്ടായി. "എനിക്കും ഒരു രണ്ടാനമ്മ ഉണ്ടായിരുന്നു എങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു."

ആ മാതാവിനെ സ്പർശിക്കുന്ന ഇതരസംഭവം ഈവിധമായിരുന്നു. ഒരു ദിവസം കുട്ടികളിൽ ഒരുവൻ വളർത്തമ്മ ജോലിചെയ്തുകൊണ്ടിരുന്ന മുറിയിൽ തന്നെ ചുററിപ്പററി നിൽക്കുന്നതുകണ്ടിട്ടു് അതിനു കാരണം ആരാഞ്ഞപ്പോൾ ആ ബാലൻ പ്രതിവചിച്ചു. "ഈ ഭവനത്തിലുള്ളതിലേക്കും മനോഹരമായ മുറിയാണിതു്." അല്പം കഴിഞ്ഞു് ആ മാതാവു ജോലിത്തിരക്കിൽ മറെറാരു മുറിയിലേക്കു പോയി. ആ ബാലനും അവരെ അനുഗമിച്ചു. മാതാവു് അത്ഭുതസമേതം ചോദിച്ചു. "നീ എന്താണു് ആ മുറി വിട്ടുപോന്നതു്? അല്പം മുമ്പേ ആ മുറിയാണു ഏററവും മനോഹരമെന്നു നീ പറഞ്ഞതായിട്ടാണല്ലോ ഞാൻ മനസ്സിലാക്കിയതു്." അതിനു് ആ ബാലൻ ഈ വിധമാണു മറുപടി നൽകിയതു്. "മുമ്പേ അങ്ങിനെ ആയിരുന്നു."

മറെറാരു വളർത്തമ്മയെ സ്പർശിക്കുന്ന ഒരു സംഭവംകൂടെ ഉദ്ധരിക്കാം. കുറെ വർഷങ്ങൾക്കു മുമ്പു് ജപ്പാനിൽ ടോബു് എന്ന സ്ഥലത്തു നിനച്ചിരിയാത്ത അവസരത്തിൽ അതിശക്തിയായ മഴയുണ്ടായി. അവിടെ ഒരു കുന്നിൻെറ പാർശ്വങ്ങളിലും താഴ്വരയിലുമായി നിർമ്മിതമായിരുന്ന ഭവനങ്ങളിലെല്ലാം വെള്ളം കയറിത്തുടങ്ങി. ഒരു ക്രൈസ്തവഭവന നായിക തന്റെ കുഞ്ഞുങ്ങൾക്കു വന്നേക്കാവുന്ന അപകടങ്ങളെപ്പററി പരിഭ്രമിച്ചു. ഭർത്താവു ദൂരെ എവിടെയോ ആയിരുന്നതിനാൽ അവൾ തന്നെ എന്തെങ്കിലും തീരുമാനം ചെയ്യണം. അവളുടെ ഭർത്താവിന്റെ ആദ്യവിവാഹത്തിൽ ജനിച്ച പുത്രൻ സമീപത്തുള്ള സ്കൂളിലായിരുന്നു. അവളോടുകൂടെ ഭവനത്തിൽ ഒരു പിഞ്ചുകുഞ്ഞുൾപ്പെടെ മൂന്നു കുട്ടികളുണ്ടു്. പെട്ടെന്നുണ്ടായ വെള്ളപ്പൊക്കത്തിൽ പക്ഷേ എല്ലാവരെയും രക്ഷിക്കുവാൻ സാധിക്കാതെ പോയേക്കുമെന്നു അവൾ ഭയപ്പെട്ടു. എന്നാൽ തന്റെ വളർത്തുമകനെ രക്ഷിക്കുകയാണു തന്റെ പ്രഥമകർത്തവ്യം എന്നു് അവൾ നിരൂപിച്ചു. ജപ്പാനിലെ രീതിയനുസരിച്ചു കുഞ്ഞുകുഞ്ഞിനെ തന്റെ പുറത്തു വച്ചുകെട്ടിയിട്ടു മററു രണ്ടു കുട്ടികളോടു് ഈ വിധം പറഞ്ഞു. "സ്കൂളിൽനിന്നു ജ്യേഷ്ഠസഹോദരനെ കൊണ്ടുവരുവാൻ ഞാൻ പോകുന്നു. പക്ഷെ ഞാൻ വരുന്നതിനു മുമ്പെ വെള്ളം ഉയർന്നേക്കാം. ആ വിധം സംഭവിക്കുന്നു എങ്കിൽ എന്തു ചെയ്യണമെന്നു ദൈവത്തോടു ചോദിക്കുക." ധീരയായ ആ മാതാവു യാത്രയായി.

ഭാരമേറിയ ഹൃദയത്തോടെ ആ ധീരമാതാവു സ്കൂളിലെത്തി, വളർത്തുപുത്രനെ കണ്ടുപിടിച്ചു, ഭാഗ്യവശാൽ സമയത്തിനു തിരികെ എത്തി. മേശപ്പുറത്തു് ഒരു ചെറിയ പെട്ടിവച്ചു് അതിൽ ഇരുന്നു പാട്ടുപാടുന്ന കുഞ്ഞുങ്ങളെ ആണു് ആ മാതാവു കണ്ടതു്. ആ കുട്ടികൾ പ്രിയമാതാവിനോടു് ഈ വിധം പറഞ്ഞു. "അമ്മച്ചി പറഞ്ഞതുപോലെ തന്നെ ഞങ്ങൾ പ്രവർത്തിച്ചു. ഞങ്ങൾ ദൈവത്തോടു പ്രാർത്ഥിച്ചപ്പോൾ പെട്ടകത്തിൽ വയ്ക്കപ്പെട്ട മോശയുടെ കഥ ഞങ്ങൾ ഓർത്തു. അതുകൊണ്ടാണു് ഈ പെട്ടിയിൽ ഞങ്ങൾ കയറിയിരുന്നതു്."

ഈ വിധം സ്നേഹത്തോടെ വർത്തിക്കുന്ന ധാരാളം രണ്ടാനമ്മമാർ ഉണ്ടായിരുന്നു എങ്കിൽ! അവർ ഏറെറടുക്കുന്ന വലിയ ഉത്തരവാദിത്വം ഓർത്തു് അവരെ നാം സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു എങ്കിൽ!

(ക്രിസ്ത്യൻ ഹോം ബുള്ളററിനിൽനിന്നു്)

## പത്തനംതിട്ട

പത്തനംതിട്ട സ്ഥാപിക്കുന്ന മാർ പീലക്സിനോസ് കോളജിന്റെ ആവശ്യത്തിലേക്കുള്ള പണപ്പിരിവു ഊർജ്ജിതമായി പുരോഗമിക്കുന്നു. കോളജിന്റെ ശിലാസ്ഥാപനകർമ്മം ഈ ജനുവരിയിൽ തന്നെ നിർവഹിക്കപ്പെടുന്നതാണു്.

മക്കാംകുന്നു സെൻറു സ്റ്റീഫൻ സൺഡെസ്കൂളിലെ പൂർവവിദ്യാർത്ഥികളുടെ ഒരു സമ്മേളനം അടുത്ത മദ്ധ്യവേനൽ അവധികാലത്തു നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു.

മദ്ധ്യതിരുവിതാംകൂർ സിറിയൻ കൺവൻഷൻ ഈ വർഷം പൂർവ്വാധികം ഭംഗിയായി നടത്തപ്പെടുന്നതും, സുറിയാനിസഭയിലെ എല്ലാ പ്രമുഖപ്രാസംഗികന്മാരും സംബന്ധിക്കുന്നതും ആണു്.



Printed and Published by N. M. Abraham B. A. at The Malayala Manorama Press, Kottayam